# ആമുഖം

കേരള ക്രൈസ്തവരുടെ ആദ്ധ്യാത്മികതയുമായി ഇഴുകിചേർന്ന ഒരു ഗാന കാവ്യമാണ് പുത്തൻ പാന. പഴയ തലമുറയ്ക്ക് മനഃപാഠമാണ് പാന. പാനയിലെ ഏതാനും ഈരടികളെങ്കിലും ഹൃദിസ്ഥമാക്കാത്ത ക്രിസ്ത്യാനികൾ കേരളത്തിലുണ്ടെന്ന് തോന്നുന്നില്ല. ഈ കാവ്യത്തിലെ പാട്ടുകൾ അറിയുന്നവരും ഇതിന്റെ ഗ്രന്ഥകർത്താവിനെ അറിഞ്ഞിട്ടുണ്ടാവില്ല. ബഹു ഭാഷാവിശാരദനും മലയാള സംസ്കൃതഭാഷകളിൽ നിപുണനുമായ അർണ്ണോസ് പാതിരിയാണ് പുത്തൻപാനയുടെ കർത്താവ്. മലയാളികൾക്ക് രുചിക്കുന്ന പേരാണ് പാതിരി. പക്ഷേ അദ്ദേഹത്തിന്റെ യഥാർത്ഥ പേര് മലയാളികൾക്ക് ദഹിക്കുന്നതല്ല. ഏർണ്ണസ്തുഹാർക്സ് ലേഡൻ.

അർണ്ണോസ് പാതിരി ജർമ്മൻകാരനായ ഒരു ഈശോ സഭാ വൈദികനായിരുന്നു. ഇദ്ദേഹം ഒരു വൈദികാർത്ഥി ആയിരിക്കെ 1699-ൽ കേരളത്തിലെത്തി. വൈദിക പട്ടം സ്വീകരിച്ചശേഷം ശിഷ്ടായുസ് തൃശൂരിനടുത്തുള്ള അമ്പഴക്കാട്, വേലൂർ, പഴയൂർ, പഴുവ് എന്നീ സ്ഥലങ്ങളിലായി അദ്ദേഹം ചിലവഴിച്ചു. സംസ്കൃത പണ്ഡിതന്മാരുടെ സഹായത്തോടെ അദ്ദേഹം മലയാളവും സംസ്കൃതവും പഠിച്ച് പ്രാവീണ്യം നേടി. ഒരു യൂറോപ്യൻ, മലയാള കവിതകൾ എഴുതിയെന്ന് പറയുമ്പോൾ നമുക്ക് അത്ഭുതം തോന്നും. അനിതരസാധാരണമായ ഭാവനാശേഷിയും അനന്യമായ ഭാഷാസിദ്ധിയുമുള്ള ഒരാളിനല്ലേ കാവ്യരചനാ ശേഷിയുണ്ടാകൂ. നമ്മെ അത്ഭുതപ്പെടുത്തികൊണ്ട് ആശേഷി സ്വായത്തമാക്കിയ പ്രതിഭാധനനാണ് അർണ്ണോസ് പാതിരി.

1500-ൽ പരം വരികളിലായി എഴുതപ്പെട്ട കൃതിയാണ് പുത്തൻപാന കേരള ക്രിസ്ത്യാനിക്കെന്നല്ല കേരള ഭാഷയ്ക്ക് തന്നെ ഒരു മുതൽക്കൂട്ടാണ് ഈ കൃതി.

ലോക സൃഷ്ടി ഉൾപ്പെടെ മിശിഹായുടെ ജനനമരണങ്ങൾ വരെ ഇതിൽ പ്രതിപാദിച്ചിരിക്കുന്നു. പ്രധാന പ്രതിപാദ്യം .യേശുവിന്റെ ജീവചരിത്രം തന്നെ. മൂന്നുമുതൽ പതിനാലുവരെ പാദങ്ങളിലായിട്ടാണ് ഈശോയുടെ ജീവിതം ചിത്രീകരിച്ചിരിക്കുന്നത്. 12-ാം പാദത്തിൽ വർണ്ണിക്കുന്ന വ്യാകുലമാതാവിന്റെ വിലാപമാണ് ഏറ്റം ഹൃദയസ്പർശിയായിട്ടുള്ളത്. സ്വപുത്രനും ദൈവപുത്രനുമായ ഈശോയുടെ മൃതശരീരം മടിയിൽ കിടത്തിക്കൊണ്ട് പരിശുദ്ധ ജനനി നടത്തുന്ന വിലാപം ഏതു ശിലാഹൃദയന്റെയും കരളലിയിക്കുന്നതാണ്. ഈ കാവ്യത്തിന് പുത്തൻപാന എന്നു പേരു വിളിക്കാനുള്ള മുഖ്യ ഹേതു ഇതിലെ 12-ാം പാദമെന്നു പറയുന്നവരുമുണ്ട്. 4-ാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന പൂന്താനം നമ്പൂതിരിയുടെ ജ്ഞാനപ്പാന പ്രസിദ്ധമാണല്ലോ. അതിന്റെ ചുവടു പിടിച്ചാണ്, പുത്തൻപാന രചിച്ചിട്ടുള്ളതെന്ന് അനുമാനിക്കാവുന്നതാണ്. ആദ്യത്തേതും പഴയതുമായ പാന - ജ്ഞാനപ്പാന. പിന്നത്തേതും പുതിയതുമായ പാന - പുത്തൻപാന. പാന എന്നതിന് പാട്ട് എന്നർത്ഥം. ചില ജാതികളുടെ ഇടയിലുള്ള ദേവീപൂജയ്ക്കും ഭദ്രകാളി പൂജയ്ക്കുമൊക്കെ പാനയെന്നു പറഞ്ഞിരുന്നു.

അർണ്ണോസ് പാതിരി പുത്തൻപാന എഴുതിയതും ജ്ഞാനപ്പാനയുടെ രീതിയിലായിരുന്നു. വൃത്തം ദ്രുതകാകളി. നാം ഇന്നു പാടുന്ന രീതിയിൽത്തന്നെയായിരുന്നുവോ പാന പാടിയിരുന്നത്? അത് ആർക്കും നിശ്ചയമുള്ള കാര്യമല്ല. 12-ാം പാദം കേരളത്തിലെ വിവിധ പ്രദേശങ്ങളിൽ പാടിവരുന്നത് വിവിധ രീതികളിലാണ്. സുറിയാനി സംഗീതത്തിന്റെ സ്വാധീനം കോട്ടയം പ്രദേശത്തുള്ളവരുടെ പാന വായനയിൽ പ്രകടനമാണ്. 1952-ൽ ആൻഡ്രുബേക്ക് എന്ന സായിപ്പ് കോട്ടയത്തുവച്ച് റിക്കാർഡ് ചെയ്തിട്ടുള്ള പാനപാട്ടിൽ ഈ പ്രത്യേകത തെളിഞ്ഞുകാണാം. ഈ 12-ാം പാദത്തിന്റെ വൃത്തം മാത്രം നതോന്നത (വഞ്ചിപ്പാട്ട്) ആണ്.

പുത്തൻപാനയുടെ ഏറ്റം പ്രധാന ഭാഗം 10,11,12 ഈ പാദങ്ങളായിട്ടാണ് ക്രൈസ്തവർ കരുതിപ്പോരുന്നത്. ഈശോയുടെ മരണത്തിന്റെ തലേ രാത്രിയിലെ സംഭവങ്ങളാണ് 10-ാം പാദത്തിലെ പ്രമേയം. "പുളിയാത്തപ്പം തിന്നോണ്ടും മുമ്പിലെ..." എന്നാണല്ലോ അതിന്റെ തുടക്കം. പെസഹാ വ്യാഴാഴ്ച രാത്രിയിൽ ക്രൈസ്തവ കുടുംബങ്ങളിൽ നിന്നുയരുന്ന ശോകഗീതവും ഇതുതന്നെ 11-ാം പാദം പെസഹാ രാത്രിയിലും ദുഃഖവെള്ളിയാഴ്ച രാവിലെയും പാടി വരുന്നു. ഈശോയെ പീലാത്തോസിന്റെ മുമ്പിൽ ഹാജരാക്കുന്നതും കുരിശുമരണം വിധിക്കുന്നതുമെല്ലാമാണ് ഇതിലെ വിഷയം.

"അമ്മ കന്യാമണി തന്റെ നിർമ്മല" ദുഃഖങ്ങളാണ് 12-ാം പാദത്തിൽ വിവരിക്കുന്നത്. പുത്തൻപാനയുടെ ഒടുവിൽ ചേർത്തിരിക്കുന്നത്. വ്യാകുല പ്രബന്ധമാണ്. അതും പാനയുടെ 12-ാം പാദത്തോട് സാദൃശ്യമുള്ളതാണ്.

ശവസംസ്കാരത്തിന്റെ തലേരാത്രിയിൽ പാനവായിക്കുന്ന പതിവ് കേരള ക്രൈസ്തവരുടെ ഇടയിൽ ഇപ്പോഴുമുണ്ട്. പരേതരുടെ നിര്യാണത്തിലുള്ള കുടുംബാംഗങ്ങളുടെ തീവ്രവ്യഥ ടേപ്പ് റിക്കോർഡറുകളിലൂടെയും പ്രാർത്ഥനയും ഗാനവുമായി അയൽക്കാരെയും നാട്ടുകാരെയും അറിയിക്കുന്നതിനെക്കാൾ എത്രയോ അഭിലഷണീയമാണ് പാനവായന നമ്മുടെ ദുഃഖം റിക്കാർഡ് ചെയ്ത് ദൈവത്തെ അറിയിക്കുന്നതിനേക്കാൾ നല്ലത് ഹൃദയത്തിൽ നിന്നും നേരെ ദൈവസന്നിധിയിലേക്ക് ഉയരുന്ന പ്രാർത്ഥനയും ഗാനവുമായിരിക്കുമല്ലോ.

അർണ്ണോസ് പാതിരി ഒരു സുറിയാനി ഭാഷാ പണ്ഡിതൻ എന്നറിയപ്പെടുന്ന ആളല്ലെങ്കിലും 17-ാം നൂറ്റാണ്ടിലെ "ക്രൈസ്തവ മലയാള ഭാഷയിൽ" നിലവിലിരുന്ന സുറിയാനി പദങ്ങൾ പുത്തൻ പാനയിൽ കാണുന്നുണ്ട്. അറവ്യത്ത (വെള്ളിയാഴ്ച) ശ്ലാമ്മ (സമാധാനം) ആലാഹ (ദൈവം) എന്നിങ്ങനെയുള്ള പദങ്ങൾ ഉദാഹരണങ്ങളാണ്.

പുത്തൻ പാനയ്ക്ക് ഇതിനകം നിരവധി പതിപ്പുകൾ ഉണ്ടായിട്ടുണ്ട്. കർമ്മലീത്ത സഭ ( സി.എം.ഐ.) യുടെ മാന്നാനം സെന്റ് ജോസഫ്സ് പ്രസ്സ് ഇതിന്റെ വിവിധ പതിപ്പുകൾ പ്രസിദ്ധീകരിച്ചിരിക്കുന്നു. കാലപ്പഴക്കം കൊണ്ട് മലിനമാകാത്ത പുത്തൻ പാനയുടെ ഈ പുതിയ പതിപ്പിന് പ്രചുരപ്രചാരമുണ്ടാകട്ടെ.

**ഡോക്ടർ ജേക്കബ് വെള്ളിയാൻ**

# പുത്തൻപാന

അഥവാ

# രക്ഷാകരവേദ കീർത്തനം

## ഒന്നാം പാദം

ദൈവത്തിന്റെ സ്ഥിതിയും താൻ ആകാശവും ഭൂമിയും സൃഷ്ടിച്ചതും, ദൈവദൂതന്മാരെ സൃഷ്ടിച്ചശേഷം അവരിൽ ചിലർ പിഴച്ചുപോയതും അതിനാൽ അവരെ ശിക്ഷിച്ചതും, മനുഷ്യസൃഷ്ടിയും, ആദിമാതാപിതാക്കന്മാരെ ചതിപ്പാൻ സർപ്പത്തിന്റെ വേഷം ധരിച്ചുകൊണ്ട് ഹാവായുടെ പക്കൽ ചെന്നതും.....

ആദം ചെയ്ത പിഴയാലെ വന്നതും,
വേദനാശവും രക്ഷയുണ്ടായതും, 1
ശിക്ഷയാംവണ്ണം ചൊല്ലുന്നു സത്വരം
സൂക്ഷ്മമാം കഥ കേൾക്കേണമേവരും, 2
എല്ലാം മംഗളകാരണ ദൈവമേ!
നല്ല ചിന്തകളുദിപ്പിക്കേണമേ. 3
ജന്മദോഷമൊഴിച്ചു രക്ഷിച്ചൊരു
നിർമ്മലനീശോ കാരുണ്യമേകണം. 4
അമ്മ കന്യകേ, ശുദ്ധ ശോഭാനിധേ,
എൻമനസ്തമസ്സൊക്കെ നീക്കേണമേ 5
വാനവർ നിവിയന്മാർ ശ്ലീഹന്മാരും,
വാനിതിൽ വിളങ്ങും പുണ്യവാളരും 6
വന്നിനിക്കു സഹായമായുള്ളിലെ,
മന്ദം നീക്കി വെളിവുദിപ്പിക്കേണം. 7
സത്യമിങ്ങറിയിച്ച ഗുരുവരൻ,
മാർത്തോമ്മായേ! സഹായമേകണമേ! 8
ഇത്ഥം കേരളസത്യവേദികളെ
നിത്യം ചിന്തയാൽ പാലനം ചെയ്യുന്ന 9
റമ്പാന്മാരുടെ സഞ്ചയശോഭനൻ,
മേൽപ്പട്ടത്തിനലങ്കാര വർദ്ധനൻ, 10

മൈത്രാന്മാരിലഗ്രേസരനുത്തമൻ
ശാസ്ത്രജ്ഞൻമാരിലാദ്യൻ തപോനിധി, 11
കുറവറ്റൊരു ഗുണാന്വിത ശീലൻ
മാറന്തോറ്റീസെന്നോടു കല്പിച്ച നാൾ 12
അങ്ങേയാശീർവ്വാദത്തിനനുഗ്രഹം
മംഗലം വരുത്തുമതറിഞ്ഞു ഞാൻ, 13
വാരവാർത്തകൾ ചൊന്നു തുടങ്ങുന്നു.
സാരസ്യമിതു കേട്ടുകൊള്ളണമെ 14
ആദിക്കു മുമ്പിൽ സർവ്വഗുണങ്ങളാൽ
സാദമെന്നിയെ സംപൂർണ്ണമംഗലൻ 15
ആദിതാനുമനാദിയാന്തമ്പുരാൻ
ഖേദനാശനാം സ്വസ്ഥനനാരതൻ 16
ഇടമൊക്കെയും വ്യാപിച്ചു സ്വാമിയും
ഇടത്തിലടങ്ങാത്ത മഹത്വവും 17
സർവ്വകർമ്മങ്ങൾക്കാദിയുമന്തവും,
സർവ്വവസ്തുക്കൾക്കദ്വയനാഥനും, 18
എല്ലാ രൂപത്തിനനുരൂപരൂപവും,
എല്ലാം തൃപ്തി നിരന്തര പ്രാപ്തിയും. 19
എല്ലാം ബുദ്ധിയാൽ കണ്ടറിയുന്നവൻ
എല്ലാം സാധിപ്പാനും വശമുള്ളവൻ 20
ഒന്നിനാലൊരു മുട്ടുവരാത്തവൻ,
ഒന്നും തിട്ടതിയില്ലാത്ത ഭാഗ്യവാൻ, 21
തന്റെ മുഷ്കരം കാട്ടുവാൻ കാരണം
മറ്റു സൃഷ്ടികൾ നിർമ്മിച്ചാരംഭിച്ചു 22
ആകാശമുടൻ ഭൂമിയുമാദിയായ്
വാക്കിൻ ശക്തിയായ് ഭൂതമായ് വന്നിതു 23
എത്ര ഭാരമായുള്ള ലോകങ്ങളെ
ചിത്രമർദ്ധക്ഷണം കൊണ്ടു സൃഷ്ടിച്ചു. 24
എത്രയത്ഭുതമായതിൽ നിർമ്മിച്ച
ചിത്രകൗശലമെത്ര മനോഹരം! 25
മാലാഖാമാരാം പ്രതാപമേറിയ
സ്വർലോക പ്രഭു സമൂഹവും തദാ. 26
സൂക്ഷ്മ, മക്ഷയം, ദീപ്തി ലഘുത്വവും
രക്ഷകൻ നൽകി ഭൃത്യവൃന്ദത്തിന് 27
ധീ, സ്മരണ, മനസ്സിതുത്രിവശം
വിസ്മേയനാഥൻ നൽകി സ്വസാദൃശ്യം 28

സൽപ്രതാപപ്പെരുമയറിവാനും
തല്പരനെ സ്തുതിച്ചാരാധിപ്പാനും 29
ഇപ്രകാരമരൂപി സമൂഹത്തെ
താൻ പ്രിയത്തോടെ സൃഷ്ടിച്ചനവധി 30
അവർക്കാനന്ദമോക്ഷത്തെ പ്രാപിപ്പാൻ
ദേവൻ കല്പിച്ചു ന്യായപ്രമാണവും 31
അരൂപരൂപമായവനിയതിൽ
നരവർഗ്ഗത്തെ സൃഷ്ടിക്കു ദാസരായ് 32
ഭൂനരകത്തിലായ് വലയും വിധൌ
ഭൂനരത്രാണത്തിനു മമ സുതൻ 33
ഭൂതലേ നരനായവതരിക്കും
ഭൂതനാഥനെ വന്ദിച്ചാരാധിച്ചു 34
നീതിസമ്മതഞ്ചെയ്തു കൃപാഫലം
സതതാനന്ദ മോക്ഷത്തെ നേടിടുവാൻ 35
മേവിധിയതു സമ്മതമല്ലെങ്കിൽ
ഭവിക്കും സദാ സങ്കടം നിശ്ചയം 36
പരീക്ഷിപ്പതിന്നായൊരു കല്പന
പരമദേവൻ കല്പിച്ചനന്തരം 37
സ്വാമിതന്നുടെ ന്യായദയാവിധി
സുമനസ്സോടെ സമ്മതിച്ചു പലർ 38
അസമേശനെക്കണ്ടവരക്ഷണെ
അസമഭാഗ്യ പ്രാപ്തിയെ നേടിനാർ 39
മോക്ഷഭാഗ്യം ഭവിച്ച മാലാഖമാർ
അക്ഷയസുഖം വാഴുന്നാനന്ദമായ് 40
ശേഷിച്ച മഹാ മുഖ്യസ്വരൂപികൾ,
ഭോഷത്തം നിരൂപിച്ചു മദിച്ചുടൻ. 41
അവർക്കു ദേവൻ നൽകിയ ഭാഗ്യങ്ങൾ
അവർ കണ്ടു നിഗളിച്ചനേകവും. 42
ദേവനോടും സമമെന്നു ഭാവിച്ച്.
ദൈവകല്പന ലംഘനം ചെയ്തവർ 43
നിന്ദചെയ്തതു കണ്ടഖിലേശ്വരൻ
നിന്ദാഭാജന നീചവൃന്ദത്തിനെ 44
സ്വരൂപശോഭ നീക്കി വിരൂപവും
അരൂപികൾക്ക് നൽകി നിരാമയം 45
ദേവകോപ മഹാശാപവും ചെയ്ത്
അവനിയുടെ ഉള്ളിലധോലോകേ, 46

നിഷ്ഠൂരികളെ തട്ടിക്കളഞ്ഞുടൻ,
കഷ്ടമായ മഹാ നരകാഗ്നിയിൽ 47
ദുഷ്ടരായ പിശാചുക്കളൊക്കെയും
നഷ്ടപ്പെട്ടതിൽ വീണു നശിക്കിലും 48
ദുഷ്ടത, ഗുണദോഷ, പൈശുന്യവും
ഒട്ടുമേ കുറവില്ലവർക്കൊന്നുമേ. 49
മുന്നമിഗ്ഗണം സൃഷ്ടിച്ച തമ്പുരാൻ
പിന്നെ മന്നിലുണ്ടാക്കി പലതരം 50
ആറാം നാളതിൽ മർത്ത്യരിൽ മുമ്പനെ
അറാവുത്തായിൽ സൃഷ്ടിച്ചു തമ്പുരാൻ. 51
മണ്ണുകൊണ്ടൊരു യോഗ്യശരീരത്തെ-
യുണ്ടാക്കിയതിൽ ജീവനെ പൂകിച്ചു. 52
ബുദ്ധിചിത്തവും പഞ്ചേന്ദ്രിയങ്ങളും
ആദമെന്നൊരു പേരും കൊടുത്തിതു 53
പറുദീസായിലിരുത്തിയാദത്തെ
ഏറെസൗഖ്യമുള്ള സ്ഥലമായത്. 54
സ്വപ്നത്തിലന്റെയൊരു വാരിയാൽ
തമ്പുരാൻ സ്ത്രീയെ നിർമ്മിച്ചു തൽക്ഷണം. 55
ആദിനാഥനു പുത്രരിതെന്നപോൽ
ആദം ഹാവായും നരപിതാക്കളായ് 56
തൽബുദ്ധിയും മനസുമതുപോലെ
നൽകി ദേവന്മാർക്കു കരുണയാൽ 57
നേരുബുദ്ധിയിൽ തോന്നിടും നേരിന്നു
വൈരസ്യമവർക്കിചരയായ് വന്നീടാ 58
ന്യായം പോൽ നടപ്പാൻ വിഷമമില്ല.
മായമെന്നതു ബുദ്ധിയിൽ തോന്നിടാ 59
ദൃഷ്ടിക്കെത്തുന്ന വസ്തുക്കളൊക്കെയും,
സൃഷ്ടമായൊരീഭൂമിയും വ്യോമവും 60
അവർക്കുപകാരത്തിനു തമ്പുരാൻ
കീഴടക്കിക്കൊടുത്തു ദയവോടെ, 61
സിംഹവ്യാഘ്രങ്ങൾ പക്ഷിനാല്ക്കാലികൾ
അങ്ങുന്നൊക്കെ മാനുഷർക്കു നൽകിനാൻ 62
മൃഗങ്ങൾ, വിധിയായവ്വണ്ണമുടൻ
വർഗ്ഗത്താത് സ്വർഗ്ഗനാഥനെ ശങ്കിക്കും. 63
നക്ര, ചക്ര, മകരാദി മത്സ്യങ്ങൾ

ഭക്ഷ്യകാകനികൂടെയുമവ്വണം 64
വൃക്ഷങ്ങൾ പുല്ലും പുഷ്പാദിവർഗ്ഗവും
ഒക്കെയൊദത്തിൻ കല്പന കേൾക്കുമേ. 65
കണ്ടതെല്ലാമനുഭവിപ്പാൻ വശം
ദണ്ഡത്തിന്നുടെ പേരുമില്ല സദാ. 66
കേടും ക്ലേശവും എന്തെന്നറിവില്ല.
പേടിക്കുമൊരു ശക്തരിപുവില്ല, 67
പൈയും ദാഹവും തീർപ്പതിനൊക്കവേ
വിയർപ്പെന്നിയെ ഭൂമി കൊടുത്തിടും 68
ചിന്തിച്ചതെല്ലാം സാധിച്ചുകൊള്ളുവാൻ
അന്തമില്ലാത്തൊരീശൻ ദയാപരൻ, 69
അൻപിതാവു തനയന്മാർക്കെന്നപോൽ
താൻ പ്രിയത്തോടു സൃഷ്ടിച്ചു നൽകിനാൻ. 70
പിൻപവർക്കൊരു പ്രമാണം കല്പിച്ചു
അൻപിനോടതു കാക്കണം പഥ്യമായ്. 71
തല്പരനെന്നൊരുൾഭയമെപ്പോഴും
ഉൾപ്പൂവിലവരോർക്കണമെന്നിട്ട്, 72
വൃക്ഷമൊന്നു വിലക്കി സർവ്വേശ്വരൻ
അക്ഷിഗോചരമൊക്കെയും ദത്തമായ് 73
ഒന്നുമാത്രമരുതൊരു കാകനി
തിന്നാൽ ദോഷവും നാശവുമാമത്, 74
എപ്പോഴുമെന്നെയോർത്ത് പ്രിയത്താലെ
ഇപ്രമാണം വഴിപോലെ കാക്കേണം. 75
ഇക്കല്പനയ്ക്കൊരീഷൽ വരുത്തായ്കിൽ
എല്ലാ ഭാഗ്യവുമന്തരിക്കയില്ല 76
അവർക്കുമർക്കുള്ള ജന്മത്തിന്നും
നിർവ്വിശേഷസൗഖ്യം രസിക്കാം സദാ, 77
കല്പനയ്ക്കൊരു വീഴ്ച വരുത്തിയാൽ
അപ്പോൾ ദുർഗ്ഗതിവാതിൽ തുറന്നുപോം 78
അനർത്ഥങ്ങളനേകമുണ്ടായ്‌വരും
സന്തതിയും നശിക്കുമനന്തരം, 79
ഇഗ്ഗുണ ശുഭ ഭാഗ്യവും നാസ്തിയാം
നിർഗുണ താപവാരിയിൽ വീണുപോം 80
ഇപ്പടി ഗുണദോഷഫലങ്ങളും
തല്പരനരുളിച്ചെയ്തിരുന്നതിനാൽ 81

ചൊല്പെരിയവൻ കല്പിച്ചതുപോലെ
ഉൾപ്രസാദിച്ചവരിരിക്കും വിധൗ 82
അപ്പോഴെ നരകത്തിലസുരകൾ
ഉൾപൂവിലതിദ്വേഷം കലർന്നുടൻ 83
മുന്നം വാനതിലാഞ്ചുക്കളായി നാം
ഉന്നതപ്രഭയോടെ വിളങ്ങുന്നാൾ 84
അന്നു ദേവതിരുവുള്ളക്കേടിനാൽ
വൻനരകത്തിൽ പോന്നതിവർ മൂലം 85
മർത്ത്യദേവനെ വന്ദിച്ചാരാധിപ്പാൻ
കീർത്തിഹീനം നമുക്കു വിധിച്ചത് 86
ഒത്തു സമ്മതിച്ചില്ലെന്ന കാരണത്താൽ
കർത്താവു നമ്മേ ശിക്ഷിച്ചധോലോകേ 87
അന്നു നാശം നമുക്കു ഭവിച്ചതു
മിന്നരകുലത്തിന്നുടെ കാരണം 88
എന്നതുകൊണ്ടീ മനുഷവർഗ്ഗത്തെ
ഇന്നരകത്തിൽ കൂടെ മുടിക്കേണം 89
ദേവൻ നമ്മേ ശിക്ഷിച്ചതിനുത്തരം
ദേവസേവകരെ നശിപ്പിക്കേണം 90
ദേവനോടും മാലാഖാവൃന്ദത്തോടും
ആവതല്ലിവരോടേ ഫലിച്ചീടു, 91
എന്നതിനെന്തുപായം നമുക്കെന്നു-
വന്നരക പിശാചുക്കൾ ചിന്തിച്ചു. 92
ദേവനിഷ്ടരവരതു കാരണം
ആവതില്ല നമുക്കവരോടിപ്പോൾ 93
അവരിൽ തിരുവുള്ളം കുറയുമ്പോൾ
അവരോടു ഫലിക്കും നമുക്കഹോ 94
തിരുവുള്ളം കുറയണമെങ്കിലോ
അരുളപ്പാടവരു കടക്കേണം 95
ദേവകല്പന ലംഘിക്കിലാരേയും
ദേവൻ ശിക്ഷിക്കുമെന്നു ഗ്രഹിച്ചല്ലോ 96
എങ്കിലോയിവർക്കുമൊരു പ്രമാണം
സകലേശ്വരൻ കല്പിച്ചിട്ടുണ്ടല്ലോ 97
എന്നാലാവിധി ലംഘനം ചെയ്യിപ്പാൻ
ചെന്നു വേലചെയ്തിടേണം നാമിപ്പോൾ 98
എന്നുരച്ചു പിശാചു പുറപ്പെട്ടു

അന്നു വഞ്ചകൻ തൻ വ്യാജക്രിയയ്ക്ക്
തക്ക വാഹനമായ് കണ്ടു സർപ്പത്തെ 99
എക്കാലത്തും മർത്ത്യർക്കു രിപു സർപ്പം
അറപ്പാൻ യോഗ്യൻ വിഷം ധൂളുന്നവൻ 100
മറിഞ്ഞിഴഞ്ഞു ഭൂമിയിൽ മേവുന്നോൻ
നീചൻ ഘാതകൻ ജാത്യാരിപു സാത്താൻ 101
നീചസർപ്പത്തിൽ ചെന്നു ഹാവാ മുന്നിൽ 102

ഒന്നാം പാദം സമാപ്തം

## രണ്ടാംപാദം

ഹാവായോടു പിശാചു ചൊല്ലിയ വഞ്ചനയും അവൾ ആയതിനെ വിശ്വസിച്ചു കനിതിന്നുന്നതും, ഭാര്യയുടെ വാക്കും സ്നേഹവും നിമിത്തം ആദവും ആ കനി തിന്ന് ഇരുവരും പിഴച്ചതും, ദൈവനാദം കേട്ട് അനുതപിച്ചതും, ആ പാപം കാരണത്താൽ വന്നുകൂടിയ ചേതനാശവും, അവരുടെ മനസ്താപത്താൽ സർവ്വേശ്വരൻ അനുഗ്രഹിച്ചു പുത്രൻ തമ്പുരാന്റെ മനുഷ്യാവതാരത്തിൽ രക്ഷ കല്പിച്ചാശ്വസിപ്പിച്ചതും, മിശിഹായുടെ അവതാരത്തെ പൂർവ്വപിതാക്കന്മാർ പ്രാർത്ഥിച്ചു വന്നതും.

മാനുഷരെ പിഴപ്പിച്ചു കൊള്ളുവാൻ
മാനസദാഹമൊടു പിശാചവൻ. 1
തൻകരുത്തു മറച്ചിട്ടുപായമായ്
ശങ്കകൂടാതെ ഹാവായോടോതിനാൻ 2
മങ്കമാർ മണി മാണിക്യരത്നമേ,
പെൺകുലമൗലേ കേൾ മമ വാക്കുനീ 3
നല്ല കായ്കനിയും വെടിഞ്ഞിങ്ങനെ
അല്ലലായിരിപ്പാനെന്തവകാശം 4
എന്നസുരൻ മധുരം പറഞ്ഞപ്പോൾ
ചൊന്നവനോടു നേരായ വാർത്തകൾ 5
കണ്ടതെല്ലാമടക്കി വാണിടുവാൻ
ദണ്ഡമെന്നിയെ കല്പിച്ചു തമ്പുരാൻ 6
വേണ്ടുന്നതെല്ലാം സാധിച്ചുകൊള്ളുവാൻ
വേണ്ടുന്നവരവും തന്നു തങ്ങൾക്ക് 7
പിന്നെയീമരത്തിന്റെ കനിയിത്
തിന്നരുതെന്ന പ്രമാണം കല്പിച്ചു 8

ദൈവകല്പന കാത്തുകൊണ്ടിങ്ങനെ
ദേവാസേവികളായിരിക്കുന്നിതാ 9
ഹാവായിങ്ങനെ ചെന്നതിനുത്തരം
അവൾ സമ്മതിപ്പാനസുരേശനും 10
വഞ്ചനയായ വൻചതിവാക്കുകൾ
നെഞ്ചകം തെളിവാനുരചെയ്തവൻ 11
കണ്ടകായ്കനിയുണ്ടുകൊണ്ടിങ്ങനെ
കുണ്ഠരായ് നിങ്ങൾ വാഴ്വതഴകതോ? 12
സാരമായ കനിഭുജിച്ചിടാതെ
സാരഹീന ഫലങ്ങളും ഭക്ഷിച്ച്, 13
നേരറിയാതെ സാരരഹിതരായ്
പാരിൽ മൃഗസമാനമെന്തിങ്ങനെ, 14
എത്ര വിസ്മയമായ കനിയിത്!
ഭദ്രമാണെന്റെ വാക്കെന്നറിഞ്ഞാലും 15
നന്മയേറ്റം വളർത്തുമിതിൻകനി
തിന്മാനും രുചിയുണ്ടതിനേറ്റവും 16
ഭാഗ്യമായ കനിയിതു തിന്നുവാൻ
യോഗ്യരോ നിങ്ങളെന്നറിഞ്ഞില്ല ഞാൻ 17
അറ്റമില്ലിതു തിന്നാലതിൻ ഗുണം.
കുറ്റവർക്കറിയാമെന്നതേ വേണ്ടു, 18
ദിവ്യമായ കനിയിതു തിന്നുകിൽ
ദേവനു സമമായ്‌വരും നിങ്ങളാ, 19
ആയതുകൊണ്ടു ദേവൻ വിരോധിച്ചു.
ആയുപായത്തട്ടിപ്പു ഗ്രഹിച്ചു ഞാൻ 20
സ്നേഹം നിങ്ങളെയുണ്ടെന്നതുകൊണ്ടു
മഹാസാരരഹസ്യം പറഞ്ഞു ഞാൻ 21
ചൊന്ന സാരം ഗ്രഹിച്ചിതു തിന്നുകിൽ
വന്നിടുമ്മഹാ ഭാഗ്യമറിഞ്ഞാലും 22
ദുഷ്ടനിഷ്ടം പറഞ്ഞതു കേട്ടപ്പോൾ
കഷ്ടമാക്കനി തിന്നു പിഴച്ചഹോ, 23
നഷ്ടമായെന്നറിയാതെ പിന്നെയും
ഇഷ്ട ഭക്ഷ്യമായ് നൽകി ഭർത്താവിന്നും 24
ഹാവാ തങ്കൽ മനോരുചിയാകയാൽ
അവൾക്കിമ്പം വരുവതിന്നാദവും 25

ദേവകല്പന ശങ്കിച്ചിടാതന്നു
അവൾ ചൊന്നതു സമ്മതിച്ചക്കനി 26
തിന്നവൻ പിഴപെട്ടൊരനന്തരം
പിന്നെയും ദേവഭീതി ധരിച്ചില്ല. 27
ഉന്നതനായ ദേവനതുകണ്ടു
തന്നുടെ നീതിലംഘനം ചെയ്കയാൽ 28
താതൻ തന്റെ തനയരോടെന്നപോൽ
നീതിമാനഖിലേശ്വരൻ കോപിച്ചു. 29
ആദം! നീയെവിടെ എന്നരുൾ ചെയ്തു
നാദം കേട്ടു കുലുങ്ങി പറുദീസാ. 30
ആദവും അഴകേറിയ ഭാര്യയും
ഭീതിപൂണ്ടു ഭ്രമിച്ചു വിറച്ചുടൻ 31
ദൈവമംഗലനാദങ്ങൾ കേട്ടപ്പോൾ
ദൈവീക മുള്ളിൽ പൂക്കുടനാദവും 32
ദൈവന്യായം കടന്നതു ചിന്തിച്ചു
ദൈവമേ പിഴച്ചെന്നവൻ തേറിനാൽ 33
നാണമെന്തെന്നറിയാത്ത മാനുഷർ
നാണിച്ചു പത്രവസ്ത്രം ധരിച്ചുടൻ, 34
ചെയ്ത ദോഷത്തിനുത്തരമപ്പോഴേ
സന്താപത്തോടനുഭവിച്ചാരവർ 35
അമ്പൊഴിഞ്ഞു പിശാചിനോടൊന്നിച്ചു
പാമ്പു ദൈവാജ്ഞ ലംഘിപ്പിച്ചെന്നതാൽ 36
നിന്റെ വായാൽ നീ വചിച്ചതുകൊണ്ടു
നിന്റെ ദോഷം നിൻവായിൽ വിഷമൊന്നും 37
പൂണ്ടു മണ്ണിലിഴഞ്ഞു വലകെന്നും
കണ്ടവർ കൊല്ലുകെണ്ടം ശപിച്ചുടൻ 38
സർവ്വനാഥനെയാദം മറക്കയാൽ
സർവ്വജന്തുക്കളും മറന്നാദത്തെ 39
തമ്പുരാൻ മുമ്പവർക്കു കൊടുത്തൊരു
വമ്പുകൾ വരം നീക്കി വിധിച്ചിത് 40
പൈയും ദാഹം ക്ഷമിക്കേണമെന്നതും,
വിയർപ്പോടു പൊറുക്കേണമെന്നതും, 41
വ്യാധി ദുഃഖങ്ങളാൽ വലകെന്നതും,
ആധിയോടു മരിക്കണമെന്നതും, 42

ഈറ്റു സങ്കടംകൊണ്ടു പ്രസൂതിയും
ഏറ്റമായുള്ള ദണ്ഡസമൂഹവും 43
മുള്ളുകൾ ഭൂമി തന്നിൽ മുളച്ചിത്
പള്ളക്കാടു പരന്നു ധരിത്രിയിൽ 44
ദൈവതവാസത്തിൽ നിന്നവരെയുടൻ
ന്യായം കല്പിച്ചുതള്ളി സർവ്വേശ്വരൻ. 45
മൃഗതുല്യമവർ ചെയ്ത ദോഷത്താൽ
മൃഗവാസത്തിൽ വാഴുവാൻ യോഗ്യരായ് 46
ഇമ്പമൊടു പിഴച്ചതിന്റെ ഫലം
പിമ്പിൽ കണ്ടുതുടങ്ങി പിതാക്കന്മാർ 47
നല്ലതെന്നറിഞ്ഞീടിലും നല്ലതിൻ
ചെല്ലുവാൻ മടി പ്രാപിച്ചു മാനസേ 48
വ്യാപിച്ചു ഭൂവി തിന്മയെന്നുള്ളതും,
മുമ്പിൽ തിന്മയറിയാത്ത മാനുഷർ 49
തിന്മ ചെയ്തവർ തിന്മയിലായപ്പോൾ
നന്മ പോയതിനാൽ തപിച്ചേറ്റവും 50
ഉള്ള നന്മയറിഞ്ഞീടുവാൻ പണി.
ഉള്ള തിന്മയറിയായ്‌വാനും പണി 51
അശുഭത്തിലെ വിരസം കണ്ടവ-
രാശുമുങ്ങീതു ദുഃഖസമുദ്രത്തിൽ 52
വീണുതാണതി ഭീതി മഹാധിയാൽ
കേണപജയമെണ്ണിക്കരയുന്നു 53
ജന്മപര്യന്തം കല്പിച്ച നന്മകൾ
ദുർമ്മോഹം കൊണ്ടശേഷം കളഞ്ഞയ്യോ, 54
നല്ല കായ്കനി തോന്നിയതൊട്ടുമേ
നല്ലതല്ലതു ദോഷമനവധി 55
സ്വാമിതന്നുടെ പ്രധാന കല്പന
ദുർമ്മോഹത്തിനാൽ ലംഘനം ചെയ്തതും, 56
കഷ്ടമെത്രയും സ്വർല്ലോകനാഥനെ
ദുഷ്ടരായ നാം മറന്നതെങ്ങനെ! 57
സത്താം ദേഹവും തന്ന സ്രഷ്ടാവിനെ
എന്തുകൊണ്ടു നാം നിന്ദനം ചെയ്തയ്യോ. 58
ആപത്തെല്ലാം വരുത്തിചമച്ചു നാം
താപവാരിയിൽ വീണു മുഴുകിയേ 59

വീഴ്ചയാലടി നാശവും വന്നു നാം
താഴ്ചയേറും കുഴിയതിൽ വീണിത് 60
പോയ്പോയ ഗുണം ചിന്തിച്ചു ചിന്തിച്ചു
താപത്തിനു മറുകരകാണാതെ 61
പേർത്തു പേർത്തു കരഞ്ഞവർ മാനസേ
ഓർത്തു ചിന്തിച്ചുപിന്നെ പലവിധം 62
ശിക്ഷയായുള്ള നന്മകളഞ്ഞു നാം
രക്ഷയ്ക്കെന്തൊരുപായം നമുക്കിനി 63
ഇഷ്ടവാരിധി സർവ്വൈകനാഥനെ
സാഷ്ടാംഗസ്തുതിചെയ്തു സേവിക്കണം 64
അവിടന്നിനി മംഗലമേ വരൂ
അവിടെ ദയാലാഭ മാർഗ്ഗമുണ്ടാം 65
അറ്റമറ്റ ദയാനിധി സ്വാമിയേ-
കുറ്റം പോവതിന്നേറെ സേവിച്ചവർ 66
സർവൈക ഗുണസ്വരൂപാ ദൈവമേ !
അവധി തവ കരുണയ്ക്കില്ലല്ലോ. 67
പാപംചെയ്തുനാമേറെ പീഡിക്കുന്നു
താപം നീക്കുക സർവ്വദയാനിധേ! 68
ന്യായം കല്പിച്ച ദൈവമേ നിന്നുടെ
ന്യായം നിന്ദിച്ച നിങ്ങൾ ദുരാത്മാക്കൾ, 69
ന്യായലംഘനം കാരണം നിന്നുടെ
ന്യായശിക്ഷ തികയ്ക്കല്ലേ നായകാ! 70
കണ്ണില്ലാതെ പിഴയ്ക്കയാൽ ഞങ്ങൾക്കു
ദണ്ഡമിപ്പോൾ ഭവിച്ചു പലവിധം 71
ദണ്ഡത്തിൽ നിന്റെ തിരുവുള്ളക്കേടാൽ
ദണ്ഡമേറ്റം നമുക്കയ്യോ ദൈവമേ 72
ആർത്തെരിയുന്നോരാർത്തിയമർത്തുവാൻ
പേർത്തു നീയൊഴുഞ്ഞൊരു ദയാനിധേ! 73
സർവ്വേശാ നിന്റെ കാരുണ്യശീതളം
സർവ്വതൃപ്തി സുഖം സകലത്തിനും 74
ദേവസൗഖ്യം ഞങ്ങൾക്കു കുറകയാൽ
അവധിഹീന സംഭ്രമവേദന, 75
അയ്യോ പാപം നിരന്തര മഹത്വമെ
അയ്യോ ബുദ്ധിക്കന്ധത്വം ദുർഭാഗ്യമെ 76

നിൻതൃക്കൈബലം രക്ഷിച്ചില്ലെങ്കിലോ
ഗതിയെന്നിയേ മുടിഞ്ഞു നാം സദാ 77
ഇപ്രകാരമനേക വിലാപമായ്
സുഹൃദയോടവരിരിക്കും വിധൌ 78
കണ്ണുനീരും തൃക്കൺപാർത്തു നായകൻ
ത്രാണം കല്പിച്ചനുഗ്രഹിച്ചു പുനർ 79
സ്ത്രീ, പാദത്തിനു കേടു വന്നിടാതെ
സർപ്പത്തിന്നുടെ തല തകർത്തീടും 80
ആ ദോഷത്തിന്റെ നാശമേല്ക്കാതെ ക-
ണ്ടാദത്തിന്നുടെ ജന്മനി ഭൂതയായ്. 81
കറ കൂടാതെ നിർമ്മല കന്യകാ
സർവ്വപാലനു ജനനിയായ് വരും 82
പുത്രൻ തമ്പുരാൻ നരാവതാരത്തിൽ
ധാത്രി ദോഷവിനാശമൊഴിച്ചീടും 83
ദിവ്യവാക്കുകൾ കേട്ടോരനന്തരം
ഉൾവ്യാധി കുറഞ്ഞാശ്വസിച്ചാരവർ 84
രക്ഷയ്ക്കാന്തരം വരാതിരിപ്പാനായ്
ശിക്ഷയാം വണ്ണമിരുന്നു സന്തതം 85
അവർകളുടെ കാലം കഴിഞ്ഞിട്ട്
അപജയമൊഴിക്കും പ്രകാരങ്ങൾ, 86
മുമ്പിലാദത്തോടരുൾ ചെയ്തപോൽ
തമ്പുരാൻ പിന്നെ ഔറാഹത്തിനോടും 87
ദാവീദാകുന്ന പുണ്യരാജാവോടും,
അവർക്കാത്മജന്മിശിഹായായ്വരും 88
എന്നുള്ള ശുഭവാർത്തയറിയിച്ച്,
മാനസാശയുമേറെ വർദ്ധിപ്പിച്ചു. 89
ലോകമാനുഷരായ മഹാജനം
ലോകനായകനെ സ്തുതിച്ചീടിനാർ. 90
ലോകൈകനാഥ!' സർവ്വദയാനിധേ!
ലോകരക്ഷയ്ക്കു വന്നുകൊള്ളേണമേ 91
മേഘം പെയ്യുന്ന മഞ്ഞതിലെങ്കിലും
ശീഘ്രം നീയും വരാഞ്ഞതിതെന്തയ്യോ, 92
ആകാശം വെടിഞ്ഞിറങ്ങും രക്ഷകാ,
ആകെ നിൻകൃപയില്ലാതെന്തു ഗതി! 93

നീക്കു താമസം പാർക്കാതെ വേദന
പോക്കിക്കൊള്ളുക വേഗമെന്നാരവർ 94

രണ്ടാം പാദം സമാപ്തം

## മൂന്നാം പാദം

ജന്മദോഷം കൂടാതെ ദേവമാതാവുത്ഭവിച്ചു പിറന്നതും താൻ പള്ളിയിൽ പാർത്തു കന്യാവ്രതവും, നേർന്നുകൊണ്ടു കർത്താവിന്റെ മനുഷ്യാവതാരത്തെ എത്രയും ആശയോടുകൂടെ പ്രാർത്ഥിച്ചതും, ഈ കന്യാസ്ത്രീയുടെ വിവാഹനിശ്ചയത്തിനു വേണ്ടി ദൈവനിയോഗത്താൽ യൗസേപ്പുപുണ്യാവാന്റെ വടി കിളുർത്തതും അവരുടെ പുണ്യവിവാഹവും കന്യാസ്ത്രീ തന്റെ ഉത്തമ ഭർത്താവോടുകൂടെ നസ്രസ്സിൽ പോയതും.

പുഷ്പം മുമ്പിൽ പിന്നെയുണ്ടാകും ഫലം
വൃഷ്ടിക്കു മുമ്പിൽ മേഘമുണ്ടായ് വരും, 1
സൂര്യാഗ്രേസര പ്രത്യുഷഃനക്ഷത്രം
വരും നേരമഹസ്സടുക്കും ദ്രുതം 2
കാലത്തിന്നുടെ മദ്ധ്യമടുത്തപ്പോൾ
ഭൂലോകത്തിനു രക്ഷയുദിപ്പാനായ് 3
വെളിച്ചമേറും നക്ഷത്രമെന്നപോൽ
തെളിവോടിങ്ങുദിച്ചു കന്യാമണി 4
വെന്തഭൂമിക്കു ശീതവർഷത്തിനായ്
അത്യന്ത ഗുണവാഹമേഘമിത് 5
ഉത്തമഫലം പൂവിനുണ്ടാകുവാൻ
ചിത്താപഹാര രൂപ പുഷ്പമിതേ 6
ദേവസൂര്യനുദിപ്പാനവനിയിൽ
ദേവാനുഗ്രഹ താരമുദിച്ചത് 7
രാജരാജൻ ധരേ എഴുന്നെള്ളുവാൻ
രാജസിംഹാസനം പണിയിച്ചത് 8
രാജമുഷ്കരത്വത്തിന്നടുത്തൊരു
രാജധാനി പണിചെയ്തു ശോഭയിൽ 9
സർവ്വദോഷത്താൽ വലയും മർത്ത്യരെ
സർവ്വദോഷമകറ്റി രക്ഷിച്ചീടാൻ 10
സർവ്വേശൻ നരനാവാൻ ജനനിയായ്
സർവ്വനിർമ്മല കന്നി പിറന്നത്. 11

മാനുഷകുലശ്രേഷ്ഠ രത്നമിത്
തിന്മയറ്റ ഗുണഗണശാലിനി 12
ദുർലോകത്തിന്നപജയകാരണം
സ്വർല്ലോകത്തിനു മാന്യമാം സ്ത്രീവര; 13
കറയറ്റ നൈർമ്മല്യം ധരിച്ചവൾ
നിറവുള്ള ധർമ്മങ്ങടെ ഭോജനം 14
ജനിച്ചന്നേ സമ്പൂർണ്ണ ചന്ദ്രൻ പോലെ
മനോജ്ഞപ്രഭ വീശിത്തുടങ്ങിയാൾ 15
പാപത്തിന്നുടെ നിഴലും തൊട്ടില്ല
തമ്പുരാനിഷ്ടപുണ്യമെല്ലാമുണ്ട്, 16
ജന്മദോഷ നിഴൽപോലും തീണ്ടാതെ
നന്മയിൽ മുളച്ചുണ്ടായ നിർമ്മല 17
റൂഹാദക്കുദശയവളെയുടൻ
മഹാസ്നേഹത്താലലങ്കരിച്ചത്. 18
ആത്മാവിന്നുടെ സാമർത്ഥ്യമായവ
സമ്മതിച്ചുകൊടുത്തു പ്രിയത്തോടെ 19
മാലാഖമാർക്കും മാനുഷർക്കുമുള്ള
ആത്മപുഷ്ടിയിതിനോടൊത്തുവരാ 20
പുത്രൻ തമ്പുരാൻ ജനനിയാകുവാൻ
മർത്ത്യരത്നത്തെ വരിച്ചുകൈക്കൊണ്ടു 21
ബാവാ പുത്രിയിവളെന്നതുപോലെ
സർവ്വത്തേക്കാളുമേറെ സ്നേഹിച്ചിതു 22
മാലാഖമാരിൽ പ്രധാനികളവർ
വേലയ്ക്കു നില്പാനേറെയാഗ്രഹിച്ചു 23
ഗൗറിയേലിന്റെ തമ്പുരാൻ കല്പിച്ചു
സ്വർന്നിധിയാമ്മറിയത്തെ കാപ്പാനായ്! 24
സർവ്വഭൂതരുമാദരിപ്പാനായി;
മറിയമെന്ന നാമധേയമിത് 25
ത്രിലോകത്തിലും പുജ്യമാം നാമത്തെ
കല്പിച്ചു പേരുമിട്ടു സർവ്വേശ്വരൻ, 26
ജനിച്ചന്നേ തികഞ്ഞു ബുദ്ധിപ്രഭ
മാനസത്തെ നടത്തും യഥോചിതം 27
അങ്ങപേക്ഷയ്ക്കു ലാക്കിതു തമ്പുരാൻ
അങ്ങേയ്ക്കിഷ്ടമിതങ്ങേ പ്രമാണമാം 28

ബുദ്ധിധ്യാനവും ചിത്തരസങ്ങളും
പ്രധാനഗുണമിഷരിക്കും സന്തതം 29
ഭൂലോകം പ്രതിയിച്ച ഒരിക്കലും
ഉള്ളിൽ പുകാതെ വാണു തപസ്വിനി, 30
മൂന്നുവയസ്സിൻ കാലം കഴിഞ്ഞപ്പോൾ
അന്നോറശലം പള്ളിയിൽ പാർത്തവൾ 31
പിതാക്കന്മാരെ ചിന്തിക്കാതെ സദാ
ശാസ്ത്രത്തിങ്കലുറപ്പിച്ചു മാനസം 32
അല്പഭക്ഷണം ദേവജപം തപ-
സ്തെപ്പോഴുമിവ വൃത്തികളയാതെ 33
ഉറക്കത്തിലും മനസ്സും ബുദ്ധിയും
ഉറക്കത്തിന്റെ സുഖമറിയാതെ 34
ദൈവമംഗലം ചിന്തിച്ചും സ്നേഹിച്ചും
ജീവിതം കുഴിച്ചിടുമാറായതു 35
പുണ്യവാസത്തിൽ മാലാഖമാരുടെ
ശ്രേണി നിയതം കന്നിയെ സേവിക്കും; 36
ശാസ്ത്രത്തിന്നുടെ പൊരുൾ തിരിച്ചിടും
ഉത്തരലോകേ വാർത്തയറിയിക്കും 37
ആദത്തിന്നുടെ ദോഷമൊഴിപ്പാനായ്
യൂദജന്മത്തിൽ ജനിപ്പാൻ തമ്പുരാൻ 38
മുമ്പിൽ ദിവ്യന്മാരോടരുൾ ചെയ്തപോൽ
കല്പിച്ചു കാലമൊട്ടു തികഞ്ഞത് 39
തമ്പുരാനെ ഈ ഭൂമിയിൽ കാൺമതി
ന്നുപായമത്രേ വന്നിവയെന്നതും 40
സത്യവാർത്തകളറിയിക്കും വിധൌ
ചേതസി ദാഹമുജ്ജ്വലിക്കും സദാ 41
ശക്തിയേറിയ തീയിലനന്തരം
ഘൃതം വീഴ്ത്തിയാൽ കത്തുമതുപോലെ 42
വന്നരുളുക ദൈവമേ! താമസം
നീങ്ങുവാനനുഗ്രഹിക്ക സത്വരം 43
ഗുണമൊന്നും നീയല്ലാതെയില്ലല്ലോ.
പുണ്യം കൂട്ടുവാൻ വന്നരുളേണമേ! 44
പ്രാണപ്രാണൻ നീ സർവ്വമംഗല്യമേ!
പ്രാണേശാ എന്നെവന്നാശ്വസിപ്പിക്ക 45

കണ്ണിനു വെളിവെനിക്കു നീ തന്നെ
ഘൃണയാലിരുൾ പോവാനുദിക്ക നീ 46
പണ്ടു കാരണവർ ചെയ്തതോർക്കുമ്പോൾ
കണ്ടു നിന്നെ ഞാൻ വന്ദിച്ചുകൊള്ളുവാൻ 47
ഭാഗ്യത്തിന്നുടെ യോഗ്യമുണ്ടാകുകിൽ
അഗതിക്കു സഹായമുണ്ടാകുമോ? 48
അന്നിനിക്കുള്ള ദാഹവിനാശമാം
അന്നു തല്പരം ഭാഗ്യം വേണ്ടുഭൂവി 49
നീയീ ഭൂമിയിൽ ജനിച്ചുകൊള്ളുകിൽ
പ്രിയത്തിലപ്പോൾ ദാസിയമ്മയ്ക്കു ഞാൻ 50
കൂലിവേണ്ട സമ്മാനവും ചെയ്യേണ്ട
വേലയൊക്കെക്കുമാളു ഞാൻ നിശ്ചയം 51
നിന്നെക്കാർപ്പാനും നിന്നെയെടുപ്പാനും
എന്നിലേതും മടിയില്ലേ ദൈവമേ! 52
ഉറങ്ങുന്നേരം നിന്നെ ദയവോടെ
ഉറങ്ങാതെ ഞാൻ കാത്തുകൊണ്ടീടുവാൻ, 53
ഉറക്കത്തിനു ഭംഗം വരുത്താതെ
വെറുപ്പിക്കാതിരിക്കും തൃക്കാക്കൽ ഞാൻ 54
തൃക്കാൽമയത്താൽ പരുഭവിക്കാതെ
ഭക്തിയോടു ഞാൻ മുത്തുമതുനേരം 55
ഉയർന്നിട്ടിച്ഛയൊക്കെയും സാധിപ്പാൻ
തണുപ്പിച്ചീടും ചൂടുള്ള കാലത്തിൽ 56
ശീതം പോക്കുവാൻ കുളിർന്നിരിക്കുമ്പോൾ
ഒത്തപോൽ സദാ ഇരിക്കുന്നുണ്ടു ഞാൻ 57
നടപ്പാൻ കുഞ്ഞു തൃക്കാലിളക്കുമ്പോൾ
പിടിച്ചുണ്ണിയെ നടത്തിക്കൊള്ളുവാൻ 58
പ്രേമത്തിന്നുടെ കൂരിടം ദൈവമേ!
എൻമനോരസമുജ്ജ്വലിക്കുന്നത് 59
കന്യകാ രത്നമിങ്ങനെചിന്തിച്ചു
പിന്നെത്തന്നിൽ വിചാരിച്ചപേക്ഷിച്ചു 60
ഇകൃമിയായ ഞാനിതു ചിന്തിച്ചാൽ
ഇക്രിയകൾക്കു യോഗ്യമിനിക്കുണ്ടോ? 61
നീയനന്തഗുണ സകലാംബുധി
നീയഖിലപ്രഭു സർവ്വ മുഷ്ക്കരൻ 62

ഒൻപതു വൃന്ദം മാലാഖമാർ നിന്റെ
മുൻപിലാദരിച്ചെപ്പോഴും നില്ക്കുന്നു 63
ദേവാ നിന്നുടെ ശുശ്രൂഷയാസ്ഥയായ്
സേവിച്ചങ്ങവർ നിന്നു സ്തുതിക്കുന്നു 64
മൺപാത്രം കഴിഞ്ഞുള്ളവൾ ഞാനല്ലോ
ഇപ്രകാരം ഞാനെന്തു മോഹിക്കുന്നു. 65
കാരുണ്യത്തിന്റെ വിസ്മയത്താലെ നീ
പരിപൂർണ്ണമിനിക്കു വരുത്തുക 66
സൂര്യവേഷത്തെ നോക്കുമതുപോലെ
ദൂരെയെങ്കിലും കണ്ടാവൂ നിൻ പ്രഭ 67
ഈവണ്ണം നിത്യമ്മാനസേ ചിന്തിച്ചു
ദൈവാനുഗ്രഹം പാർത്തിടും കന്യക 68
അന്യഭാവമുണ്ടാകരുതെന്നുമേ
മാനസത്തിലുറച്ചിതു നിശ്ചയം 69
മാംസമോഹങ്ങളേയറച്ചവൾ
കന്യാത്വം നേർന്നു സർവ്വേശ സാക്ഷിണി 70
പന്തീരണ്ടു വയസ്സു തികഞ്ഞപ്പോൾ
ഭർത്താവാരിവൾക്കെന്ന വിചാരമായ് 71
വിവാഹം ചെയ്ത കന്യയ്ക്കു പുത്രനായ്
ദേവൻ ജനിപ്പാൻ കല്പിച്ച കാരണം 72
സ്ത്രീവർഗ്ഗമെല്ലാം വേൾക്കണമെന്നത്
പൂർവ്വകല്പനയായതറിഞ്ഞാലും 73
ഈവണ്ണം നരജന്മത്തിലാരുമേ
ഭൂമിയിലുണ്ടായില്ലെന്നു നിശ്ചയം 74
രൂപസൗന്ദര്യം മഹാവിരക്തിയും
ഉപേക്ഷാപേക്ഷ സുക്രമ നീതിയും 75
ദേവസേവയും ശാസ്ത്രവിജ്ഞാനവും
ഇവ്വയിങ്ങനെ കണ്ടവരാരുള്ളു 76
ഇക്കന്യയുടെ മുഖത്ത് നോക്കുമ്പോൾ
ശങ്കരാചാരങ്ങൾ പറഞ്ഞുകൂടുമോ? 77
ദേവിയില്ലെന്നു ശാസ്ത്രത്തിൽ കണ്ടു നാം
ഇവൾ ദേവിയെന്നോർത്തു പോമല്ലെങ്കിൽ 78
ഇവൾക്കു തുണയാകുവാൻ യോഗ്യനെ
ദ്യോവിൽ നിന്നങ്ങു വരുത്തിക്കൂടുമോ 79

പട്ടക്കാരരിതിങ്ങനെയെണ്ണുമ്പോൾ
കൂടുന്നില്ല വിചാരത്തിൽ ചഞ്ചലം 80
ദേവഭാവമന്വേഷിക്കയെന്നത്
നിർവൈഷമ്യമുറച്ചു വെച്ചു തദാ 81
ദേവധ്യാനസ്ഥലമതിലേവരും
ദേവസേവധ്യാനം ചെയ്തപേക്ഷിച്ചു. 82
ദേവൻ താനറിയിച്ചതു വാർത്തകൾ
സേവകരറിഞ്ഞവ്വണ്ണം കല്പിച്ചു. 83
വിവാഹം ചെയ്യാതുള്ള പുരുഷന്മാർ
വിവാഹത്തിനു പള്ളിയിൽ കൂടുവാൻ 84
കൈവടിയാൽ വരുവാനറിയിച്ചു.
കൈവടിയുമെടുത്തു കൊണ്ടാരവർ 85
കല്പിച്ചപോലെ വേഗം പുറപ്പെട്ടു
ശില്പമായൊക്കെ ഭൂഷണവേഷത്തിൽ 86
വന്നു പള്ളിയകം പൂക്കനന്തരം
പിന്നാലെ വന്നു ധന്യനവുസേപ്പും 87
ചിൽപുരുഷൻ കൈവടിയില്ലാഞ്ഞു
കോപിച്ചു പട്ടക്കാരനയാളോടു 88
ദേവഭക്തൻ മനോഭീതി പൂണ്ടപ്പോൾ
കൈവടിയൊന്നു നൽകിയൊരു സഖി 89
മർത്ത്യരാജനാ പുണ്യവാന്റെ കയ്യിൽ
ചേർത്തദണ്ഡ്ുവരണ്ടതറിഞ്ഞാലും 90
പുണ്യശാലയിൽ കൈവടി വച്ചുടൻ
വീണു കുമ്പിട്ടപേക്ഷിച്ചു സാദ്ധ്യമായ് 91
കന്യകയിനിക്കാകണം ഭാര്യയായ്
എന്നപേക്ഷിച്ചു ബാലരെല്ലാവരും 92
കന്യാത്വക്ഷയം വരാതിരിപ്പാനായി
ധന്യനാം യൗസേപ്പുമപേക്ഷിച്ചു. 93
ഒട്ടുനേരം കഴിഞ്ഞോരനന്തരം
എടുത്തു വടിനോക്കിയ നേരത്ത് 94
ആശ്ചര്യമൊരു ശുഷ്ക്കമായ വടി
പച്ചവെച്ചു കിളിർത്തു ചിത്രമഹോ, 95
ശാഖാപത്രവും പുഷ്പഫലങ്ങളും
ശാഖാതന്മേലിറങ്ങിതു റൂഹായും 96

ദണ്ഡെല്ലാവരും നോക്കിയ നേരത്ത്
പുണ്യനാം യവുസേപ്പെന്നറിഞ്ഞുടൻ 97
ദാവീദിന്നുടെ രാജ ജന്മമുള്ള
സുവിനീതൻ യൗസേപ്പു കന്യകയെ 98
അക്കാലം യൂദരുടെ മര്യാദയ്ക്കു
തക്കപോലെ വിവാഹവും ചെയ്തുടൻ 99
ഭാര്യസുവൃതം നേർന്നതുകേട്ടപ്പോൾ
വീര്യവാൻ യൗസേപ്പു തെളിഞ്ഞുടൻ 100
ധർമ്മത്തിനു സഹായമുണ്ടോയെന്നു
ബ്രഹ്മചാരി പ്രധാനി സ്തുതിചെയ്തു 101
ഭാര്യയ്ക്കുള്ള മുഖപ്രഭ നോക്കുമ്പോൾ
സൂര്യൻപോലെ തെളിഞ്ഞു വിളങ്ങുന്നു 102
പുണ്യഭാവമുദിച്ചു ശോഭിക്കുന്നു
ഗുണത്തിനു ചെലുത്തീടും മാനസം 103
ആയതുകൊണ്ടു യൗസേപ്പു ഭാഗ്യവാൻ
ഭാര്യയും കൊണ്ടുപോയി നസറസിൽ 104

മൂന്നാം പാദം സമാപ്തം

## നാലാം പാദം

മാതാവും തന്റെ ഭർത്താവുംകൂടി എത്രയും ഉന്നതപുണ്യവ്യാപാരത്തോടുകൂടെ നസ്രസ്സിൽ പാർത്തുവരുമ്പോൾ ഗൗറിയേൽ മാലാഖാ മാതാവിനോടു മംഗലവാർത്ത ചൊന്നതും ഉദരത്തിൽ പുത്രൻ തമ്പുരാൻ അവതരിച്ചതും ഇരുവരും കൂടെ ശ്ലീലായിൽ പോയതും മാതാവിന്റെ സ്വസ്തി കേട്ടപ്പോൾ ഏലീശ്വായിൽ റൂഹാദക്കുദിശാ നിറഞ്ഞു മാതാവിനെ സ്തുതിച്ചതും മാതാവ് കർത്താവിനെ പുകഴ്ത്തി പത്തുവാക്യം ചൊല്ലിയതും പിന്നെയും തിരികെ ഇരുവരും നസ്രസ്സിൽ വന്നു പാർക്കുമ്പോൾ ഭാര്യയുടെ ഗർഭത്തിന്റെ രഹസ്യമറിയാതെ യൗസേപ്പുപുണ്യവാനുണ്ടായ ദുഃഖം മാലാഖ കാണപ്പെട്ടു തീർത്തതും ദൈവമാതാവ് തന്റെ പുത്രന്റെ ദർശനം ഏറ്റവും ആഗ്രഹിച്ചു വന്നതും.

അമ്മ കന്യക നസ്രസിൽ പോയപ്പോൾ
നന്മയ്ക്കും ഗുണവൃത്തി തപസ്സിന്നും 1
തുമ്പമേതും വരുത്താതെ നിഷ്ഠമായ്
മുമ്പിൽ പള്ളിയിൽ പാർത്തിരിക്കുംവണ്ണം 2
സ്വാമിതന്നുടെയിഷ്ടമതുപോലെ

ശ്രമിച്ചു പുണ്യഭർത്താവും താനുമായ് 3
ഏകമനസ്സാൽ പുണ്യകാര്യത്തിനു
സങ്കല്പിച്ചു പുറപ്പെട്ടു സന്തതം 4
ഒട്ടൊഴിയാതെ ധർമ്മഗുണത്തിനും
കൂടെ ക്ലേശിച്ചു വിഘ്നം വന്നിടാതെ 5
അവർകളുടെ മംഗലവൃത്തിയെ
നാവിനാൽ പറഞ്ഞൊപ്പിച്ചു കൂടുമോ? 6
യൗസേപ്പു ശുഭപൂർണ്ണ നദിയെങ്കിൽ
ആ സ്ത്രീരത്നമബ്ധിയോടുപമിക്കാം 7
അയാൾ മുഖ്യതകൊണ്ടദ്രിയെങ്കിലോ
ആയുമ്മാ മലമുകളെന്നു നൂനം 8
മാണിക്യംകൊണ്ടയാൾ പൊന്നെന്നാകിലോ
മണിനായകക്കല്ലായുമ്മാതന്നെ 9
ഭൂതലത്തിലും സംഭുവനത്തിലും
ആ സ്ത്രീരത്നത്തോടൊപ്പമില്ലാരുമേ 10
സൃഷ്ടിചെയ്ത കർത്താവിന്റെ മുഖ്യത
സൃഷ്ടിമുഖ്യമിതേറെ സ്തുതിക്കുന്ന 11
സ്വർന്നിധികളാൽ വ്യാപ്തമലംകൃതം
തമ്പുരാന്റെയിരിപ്പിന്നു പാത്രമായ് 12
എന്നുതോന്നിയ സമയം തമ്പുരാൻ
തന്നുടെ മനിഷ്പത്തെയയച്ചിത് 13
കന്യകയുടെ സമ്മതം കേട്ടിട്ടു
കന്യകാസൂനുവാകുവാൻ തമ്പുരാൻ 14
ദുത്യത്തിന്നുടെ യോഗ്യമാകും യഥാ
ദൂതരിൽ ബഹുമാന്യനെ കല്പിച്ചു 15
രാത്രി പാതിചെന്നെത്തിയ നേരത്ത്
ഉത്തമധ്യാനയുക്തയുമ്മായുമായ് 16
രഹസ്യനമസ്കാരം ചെയ്യുന്നപ്പോൾ
മഹാഭക്തനാം ഗൗറിയേൽ മാലാഖാ 17
സ്വനാഥയിതെന്നെത്രയും ഭക്തിയാൽ
ചെന്നു വന്ദിച്ചു കുമ്പിട്ടുണർത്തിനാൽ 18
"സ്വത്വം നിന്നിൽ സർവ്വേശതിരുവുള്ളം
ദത്തമാം ഗുണംകൊണ്ടു നിറഞ്ഞോളേ 19
നിന്നോടുകൂടി നാഥനാം തമ്പുരാൻ

നീ വധുക്കളിലാശീർവ്വാദപ്പെട്ടു." 20
ഇത്യാദി വാക്കു കേട്ടുടൻ കന്യക
അത്യന്തം പരിഭ്രമിച്ചു ശങ്കിച്ചു. 21
സ്തുതിരൂപമാം വാക്കിതെന്തിങ്ങനെ
ചിന്തിച്ചു മഹാവികാരം പൂണ്ടുടൻ 22
മാനസത്തിലെ ശങ്ക കാണും വിധൌ
വന്ന ദൂതനുണർത്തിച്ചതുനേരം 23
"ചിന്ത നീക്കിൻ മറിയം, പേടിക്കേണ്ട
തമ്പുരാന്റെ പ്രസാദം നിനക്കുണ്ട്. 24
നിനക്കുദരേ ഗർഭമുണ്ടായ്‌വരും
സൂനുവെ പ്രസവിക്കുമനന്തരം" 25
"അവനെ 'യീശോ' പേർ നീ വിളിക്കേണം
ഭൂവനങ്ങളിൽ വലിയവനാകും 26
ഏകതപ്പെട്ടവനു പുത്രനിവൻ
സകലേശനനന്ത ദയാപരൻ 27
ജനകനാകും ദാവീദുരാജന്റെ
തനയനിയാൾ വാഴും സിംഹാസനേ" 28
അന്നേരമരുളിച്ചെയ്ത കന്യക
"എങ്ങനെ ഭവിച്ചീടുമിതൊക്കെവേ! 29
പുരുഷസംഗമറിയുന്നില്ല ഞാൻ
നരസംമോഹവ്യത്യാശയില്ലമേ 30
നിർമ്മലനായ സർവ്വേശാ സാക്ഷിണി
നിർമ്മലകന്യാവ്രതവും നേർന്നു ഞാൻ 31
ഉത്തമമുണർത്തിച്ചിതു മാലാഖ
സത്വമായ വചനങ്ങൾ പിന്നെയും 32
റൂഹാദക്കുദശായിറങ്ങും നിന്നിൽ
സിംഹാസനമയാൾക്കു നീയാകുമേ, 33
അഭൂതപൂർവ്വ വിസ്മയവൃത്തിയാൽ
നിൻ വയറ്റിൽ ജനിച്ചിടും സുപ്രജ 34
കന്യാത്വത്തിനും ക്ഷയമുണ്ടാകാതെ
കന്യകേ!ദൈവമാതാവാകും നീയേ 35
ആലാഹാ പുത്രൻ നിൻമകനായ് വരും
ആലസ്യം നരർക്കയാളൊഴിച്ചിടും 36
എന്നുതന്നെയുമല്ല വിശേഷിച്ച്
നിന്നുടെയിളയമ്മയാമേലീശ്വാ 37

വൃദ്ധത പുക്കിരിപ്പതറിവല്ലോ?
വാർദ്ധക്യത്തിങ്കൽ ഗർഭം ധരിച്ചിട്ടു 38
മാസമാറായി മച്ചിപേരെങ്കിലും
അസാദ്ധ്യകാര്യം സർവ്വേശനില്ലല്ലോ 39
മാലാഖായതുണർത്തിച്ചതുനേരം
കാലം വൈകാതെ കന്യകയരുൾ ചെയ്തു 40
"ദേവനു ദാസിയാകുന്നു ഞാനിതാ!
ദേവനിഷ്ടം പോലെയെനിക്കാകട്ടെ" 41
അൻപോടിങ്ങനെ കന്യക ചൊന്നപ്പോൾ
തമ്പുരാൻ റൂഹാ കന്യാമണിയുടെ 42
ഉദരത്തിലതിശുദ്ധ രക്തത്താൽ
സുദേഹം നിർമ്മിച്ചുണ്ടാക്കി സത്വരം 43
സർവ്വബോധം നിറഞ്ഞൊരാത്മാവിനെ
സർവ്വേശൻ നിർമ്മിച്ചാദേഹേ പൂകിച്ചു 44
പുത്രൻ തമ്പുരാൻ കന്യാമണിയുടെ
പുത്രനായിയെടുത്തു മനുസുഖം 45
ആത്മാവു ദേഹമായുസാൽ വർദ്ധിച്ചു
ആത്മനാഥനുമിങ്ങനെ കർത്ത്യനായ് 46
പുത്രൻ തമ്പുരാൻ രണ്ടുമെടുത്തിങ്ങു
പുത്രരായ നരാദിയെ രക്ഷിപ്പാൻ 47
ദേവമർത്ത്യസ്വഭാവമെടുത്തിതു
ദേവമാനുഷനായിയാളിങ്ങനെ 48
സാദരം തന്നിളയമ്മേക്കാൺമാനായ്
സാദേവമാതൃകന്യക യാത്രയായ് 49
ഗ്ലീലാപ്പർവ്വതം കടന്നെഴുന്നെള്ളി
ഗ്ലീലാചന്തയിൽ സ്കറ്യാഗൃഹംപുക്ക് 50
അമ്മകന്നി, ഇളയമ്മെയക്കണ്ടുടൻ
"ശ്ലാമ്മ" ചൊല്ലിയണഞ്ഞു തഴുകിനാൾ 51
സ്വസ്തിചൊന്നതുകേട്ടൊരേലീശുവ
സന്തോഷാൽ പരിപൂർണ്ണത പ്രാപിച്ചു 52
റൂഹാദക്കുദിശായുമതുനേരം
രഹസ്യവിധമെല്ലാമറിയിച്ചു 53
സത്യമേലീശ്വ ഗർഭത്തിലെ പ്രജ
അത്യന്തം തെളിഞ്ഞാടിച്ചാടിക്കൊണ്ട് 54

കന്നിതന്നുദരത്തിലെ നാഥനെ
വന്ദിച്ചേലീശ്വതൻ പ്രജ കുമ്പിട്ടു 55
ഈശോനാഥനാം കന്യുദരഫലം
ആശീർവ്വാദം കൊടുത്തു യോഹന്നാനെ 56
ശുദ്ധമാക്കിയുദരത്തിൽ വച്ചു താൻ
സ്നിഗ്ധഭൃത്യനെ സർവ്വദയാപരൻ 57
അന്നേരം കന്നിതന്നെയേലീശുവാ
വന്ദിച്ചാനന്ദത്തോടവൾ ചൊല്ലിയാൾ 58
"നീവധുക്കളിലാശീർവ്വാദപ്പെട്ടു
നിൻ വയറ്റിലെ പ്രജയ്ക്കാശീർവ്വാദം 59
എന്റെ നാഥനു മാതാവായുള്ളവൾ
എന്നെക്കാൺമതിനായെഴുന്നെള്ളുവാൻ 60
എനിക്കുയോഗ്യമുണ്ടായതെങ്ങിനെ?
നിനക്കുള്ള പ്രിയമെന്നതേ വേണ്ടു 61
നിന്നൊടു ദേവൻ കല്പിച്ചവയെല്ലാം
നിന്നിലിന്നു തികഞ്ഞിടും നിർണ്ണയം 62
നിശ്വസിച്ച നിനക്കു ഭാഗ്യമഹോ
വിശ്വാസം നരജാതിക്കു പോക്കു നീ 63
നിൻ നാദമെന്റെ കർണ്ണത്തില്ക്കൊണ്ടുടൻ
എന്നുള്ളിൽ പ്രജ ചാടി സന്തോഷിച്ചു" 64
അന്നേരം ദൈവമാതാവരുൾചെയ്തു:
"എന്നുടെ ജീവൻ ദേവം സ്തുതിക്കുന്നു. 65
എന്നുടെയാത്മം സത്യം സർവ്വേശനിൽ
ആനന്ദം ധരിച്ചേറെ സ്തുതിക്കുന്നു." 66
തനിക്കുള്ള ദാസിയുടെ താഴ്ചയെ
അനുഗ്രഹമായ് തൃക്കൺപാർത്തമൂലം 67
എന്നതുകൊണ്ടു ഭാഗ്യമിനിക്കെന്നു
ജന്മം തോറും പറയുമെല്ലാവരും 68
ദുഷ്കരനെന്നെ സല്കരിച്ചേറ്റവും
ശ്രേഷ്ഠത്വമങ്ങെ നാമമതുകൊണ്ടു 69
നിർമ്മലൻ തന്നെ പേടിയുള്ളോർകളെ
ജന്മന്തോറുമങ്ങേയ്ക്കുണ്ടനുഗ്രഹം 70
തൻ തൃക്കൈബലമങ്ങിങ്ങെടുത്തുടൻ
ചിതറിച്ചഹങ്കാരമുള്ളോർകളെ 71

ദുഷ്കരന്മാരെത്താഴ്ത്തി, താണോർകളെ
സല്കരിച്ചങ്ങുയർത്തി സർവ്വേശ്വരൻ 72
ക്ഷുത്തുള്ളോർകൾക്കു സംപൂർണ്ണം നൽകി താൻ
വിത്തമുള്ളോരെ ശൂന്യരായും വിട്ടു 73
മുൻപാറിവാളരോടരുൾചെയ്തപോൽ
തമ്പുരാൻ വിശ്വാസഭക്തനാം 74
താതനാകുമൗറാഹത്തിനും തന്റെ
സന്തതി ശുഭമാർക്കും മനോഗുണം 75
ദാഹിച്ചു തൻ ദയാവിനെയോർത്തൊരു
ദാസനാമിസറായേലേപ്പാലിപ്പാൻ 76
അന്തമില്ലാത്ത തന്റെ ദയാവിനാൽ
സന്തതിയായി വന്നു ജനിച്ചു താൻ 77
ഇസ്തുതി ചൊല്ലിയേറ്റം തെളിഞ്ഞമ്മ
സത്വരമിളയമ്മയോടൊന്നിച്ചു 78
പലനാൾ കുടിപാർത്താളവിടത്തിൽ
ഫലമേറ്റതിനാലുണ്ടായതു 79
സൂര്യനാലിരുൾ നീങ്ങി തെളിഞ്ഞുപോം
തീയടുക്കയാൽ ശീതമകന്നുപോം 80
എന്നതുപോലെ ജന്മദോഷത്തിരുൾ
നീങ്ങിയുമ്മായുദരവസഥ സൂര്യനാൽ 81
യോഹന്നാനിൽ നിറച്ചിതു റൂഹായും
സ്നേഹമാതാസുതനുടെ ശക്തിയാൽ 82
ആ വീട്ടിലുള്ള ശീതളം നീക്കിയിട്ടു
ദേവപ്രിയ പ്രകാശമുദിപ്പിച്ചു 83
സ്വർന്നിധിയുമവിടത്തിരിക്കുമ്പോൾ
എന്നാലാവീട്ടിൽ ദാരിദ്ര്യമുണ്ടാമോ 84
മൂന്നുമാസമവിടെയിരുന്നിട്ടു
കന്യാസ്വാലയം പ്രതിയെഴുന്നെള്ളി 85
അർക്കൻ മേഘത്തിൽ പുരിക്കും വിധൌ
പ്രകാശമതിന്നിന്നുണ്ടാക്കുമെന്ന പോൽ, 86
സൂര്യൻ പോലെ മനോഹരശോഭയും
ഭാരംകൂടാതൊരുദുരവൃത്തിയും 87
ഉമ്മാ തന്നിലിലക്ഷണമുണ്ടായ
ക്രമത്താലെ പ്രജ വളർന്നിങ്ങനെ 88

ഭാര്യതന്നുടെ ലക്ഷണം കണ്ടിട്ടു
ഭർത്താവിനുള്ളിലുണ്ടായ ചഞ്ചലം 89
വൃത്തിദോഷം വിചാരിപ്പതിനൊന്നും
ഹേതു കണ്ടില്ല പുണ്യമേ കണ്ടുള്ളൂ 90
എന്തവകാശമിങ്ങനെ കണ്ടത്
ചിന്തയാലതിനന്തവും കണ്ടില്ല 91
നിർമ്മലവ്രതം ഞാനുമെൻ ഭാര്യയും
ധർമ്മദോഷമോ എന്തിതു ദൈവമേ 92
ഗർഭമെന്നതു നിശ്ചയമെങ്കിലോ
കീർത്തിഹാനിയെ വരുത്തിക്കൊള്ളാതെ 93
ഭാര്യതന്നെ ഉപേക്ഷിക്കണമെന്നും
ധൈര്യമുള്ളിലുറച്ചിതു താപസൻ 94
പുണ്യവാന്റെ മനസ്സിലെ വേദന
തണുപ്പിപ്പാൻ ദയാപരൻ കല്പിച്ചു 95
മാലാഖായുമന്നേരമയാളോടു
കാലം വൈകാതെ ചൊല്ലി സുവാർത്തകൾ 96
"സംശയമില്ല പത്നിയെ ശങ്കിപ്പാൻ
മംഗല ഭാര്യെപ്പാലിക്കു സാദരം 97
ഗർഭം സർവ്വേശ റൂഹായാലെന്നറി
നീ ഭയം നീക്കിസ്സന്തോഷിച്ചീടുക 98
പുത്രനെപ്പെറും നിർമ്മല കന്യക
സുതനെ 'ഈശോ' പേർ നീ വിളിക്കേണം 99
ദോഷത്താലുള്ള കേടുകൾ തീർത്തിടും
രക്ഷിക്കുമിയാൾ തനിക്കുള്ളോർകളെ" 100
ദിവ്യവാക്കുകൾ കേട്ടോരനന്തരം
ഉൾവ്യാധിയൊഴിഞ്ഞാനന്ദിച്ചന്നയാൾ 101
വന്നു ഭാര്യയെ കുമ്പിട്ടു പുണ്യവാൻ
തനിക്കുണ്ടായ ശങ്കയും കേൾപ്പിച്ചു 102
ദേവമാതാവോടുള്ളഴിവോടു താൻ
സേവിച്ചെന്റെ പിഴ നീ പൊറുക്കേണം 103
ഉള്ളിലാധിയൊഴിഞ്ഞാറെ തന്നുടെ
ഉള്ളിലുള്ള സന്തോഷവും കേൾപ്പിച്ചു 104
പുണ്യവാളൻ പറഞ്ഞതു കേട്ടപ്പോൾ
പുണ്യവാരിധി കന്യയരുൾച്ചെയ്തു. 105

"ഭർത്താവിനുള്ള ഭീതിയറിഞ്ഞു ഞാൻ
ചിന്തയും കണ്ടു ഭാവവികാരത്താൽ 106
ദേവനാലുള്ള ഗർഭമിതെങ്കിലോ
ദേവൻ താനറിയിച്ചീടും നിർണ്ണയം 107
എന്നുറച്ചു ഞാൻ പാർത്തിരിക്കും വിധൗ
തീർന്നു സംശയം അങ്ങേ കരുണയാൽ" 108
എന്നുമ്മ ബഹുകാരുണ്യഭാഷയിൽ
മാന്യനാം പതിയോടരുളിച്ചെയ്തു 109
അന്നുതൊട്ടിയാളെത്രയും ഭക്തിയാൽ
കന്യകാരത്നത്തെപ്പരിപാലിച്ചു 110
സൂതിമാസമടുക്കുന്തോറുമുമ്മാ
ചിത്താപേക്ഷകളേറെ വർദ്ധിപ്പിച്ചു 111
ഒളിച്ചിടേണ്ട മൽപ്രിയ ദൈവമേ!
വെളിച്ചത്തുടൻ വന്നരുളീടുക! 112
എണ്ണുമ്മാസം ദിനംപ്രതി നാഴിക
കണ്ണിൽക്കാണ്മാനുഴറുന്നു മാനസം 113
കാൽക്ഷണം മഹായുഗമെന്നു തോന്നും
കാൽക്ഷണമിളവില്ലാതപേക്ഷയും 114
സുസാദ്ധ്യത്തോടുമ്മാ പാർത്തിരിക്കുമ്പോൾ
പ്രസവത്തിനു കാലമടുത്തിത് 115

നാലാം പാദം സമാപ്തം.

## അഞ്ചാം പാദം

ദേവമാതാവും തന്റെ ഉത്തമഭർത്താവും കൂടെ ബെത്‌ലഹേമിൽ കേസറിന്റെ കല്പനയനുസരിച്ചു പോയതും, അവിടെ പാർപ്പാൻ സ്ഥലം കിട്ടാതെ ഒരു തൊഴുത്തിൽ പാർത്തതും, അതിൽ ദൈവപുത്രൻ പിറന്നതും, മാലാഖമാർ തന്നെ പാടിസ്തുതിച്ചതും, മാലാഖയുടെ അറിയിപ്പാൽ ഇടയന്മാരു വന്നു തന്നെ കുമ്പിട്ടു സ്തുതിച്ചതും, എട്ടാംനാൾ ഛേദനാചാരം കഴിച്ച് ഈശോയെന്ന തിരുനാമമിട്ടതും പുത്തൻ നക്ഷത്രം കാരണത്താൽ മൂന്ന് രാജാക്കൾ വന്നു പൊന്നും മുരളും കുന്തുരുക്കവും കാഴ്ചവച്ചു കുമ്പിട്ടതും നാല്പതാംനാൾ ഉണ്ണിയെ പള്ളിയിൽ കാഴ്ചവെച്ചതും ശെമയോൻ എന്ന മൂപ്പനും അന്ന എന്ന പുണ്യസ്ത്രീയും കർത്താവിനെ സ്തുതിച്ചതും ശെമയോൻ മാതാ

വിനു വരുവാനിരുന്ന വ്യാകുലവും മറ്റും അറിയിച്ചതും തിരുക്കുടുംബം മെസ്രേനിൽ ഒളിച്ചോടിപ്പോയതും ഹെറോദേസ് കുഞ്ഞിപൈതങ്ങളെ കൊല്ലിച്ചതും മെസ്രേനിൽനിന്നു തിരികെ വന്നതും പന്ത്രണ്ടു തിരുവയസ്സിൽ കർത്താവ് തന്റെ മാതാപിതാക്കളെ വിട്ടുമറഞ്ഞതും വീണ്ടും മാതാവിനും തന്റെ വളർത്തുപിതാവിനും കീഴ്വഴങ്ങി പാർത്തതും:-

വൻപനഗുസ്തോസ് കേസർ മഹാരാജൻ
കല്പിച്ചു തന്റെ ലോകരെയെണ്ണുവാൻ 1
നൂതനം തലക്കാണവും വാങ്ങിച്ചു
സാധനത്തിലെഴുതേണം ലോകരെ 2
ജന്മമായി നഗരിയിൽ കൂടുവാൻ
തന്മഹീപതി കല്പിച്ചറിയിച്ചു 3
ദാവീദു രാജപുത്രൻ യവുസേപ്പും
ദേവമാതാവും ദാവീനു ഗോത്രികൾ 4
താതൻ രാജാവു ദാവീദ് വാണതു
ബെസ്ലഹം തന്നിലെന്നതു കാരണം 5
പോകണമവർ ബെസ്ലഹം ചന്തയിൽ
സകലേശ വിധിയുമതുപോലെ 6
ഉമ്മായും യൗസേപ്പുമെഴുന്നള്ളി
ജന്മഭൂമിയവർക്കറിഞ്ഞാലും 7
ബെസ്ലഹം പൂക്കു രാജവിധിപോലെ
ബെസ്ലഹം ചന്തയാകെ നടന്നവർ 8
ഇരിപ്പാനൊരു വീടു തിരിഞ്ഞാറെ
ആരും കൈക്കൊണ്ടില്ല നരമുഖ്യരെ 9
ദുഷ്കരന്മാർക്കു നൽകി ഭവനങ്ങൾ
സല്ക്കരിച്ചു കൊടുക്കുന്നെല്ലാവരും. 10
ഇവരെത്രയും നിർദ്ധനരാകയാൽ
ആവാസത്തിനു സ്ഥലമില്ലാഞ്ഞാറെ 11
ശ്രേഷ്ഠനാഥയ്ക്കു നിയോഗ്യയാഗത്താൽ
ഗോഷ്ഠാനത്തിലിറങ്ങി പാർത്താരവർ 12
വില്പഞ്ചവിംശതി ഞായർ വാസരെ
സ്വപ്നം ഭൂമിയിൽ വ്യാപിച്ച കാലത്തിൽ 13
തിന്മയാലുള്ള പാപങ്ങൾ നീക്കുവാൻ
ഭൂമിക്കാനന്ദത്തിനുള്ള കാരണം 14

ഉത്തമധ്യാനം പൂണ്ടൊരു കന്യക
പുത്രദർശനമേറെ ഇച്ഛരിച്ചപ്പോൾ 15
രാത്രി പാതി കഴിഞ്ഞോരാനന്തരം
ചിത്രമൈത്രയും നീങ്ങിയിരുട്ടുകൾ 16
മനോജ്ഞനൊരു സൂര്യോപമാനനായ്
കന്നിപുത്രൻ ഭൂപാലൻ പിറന്നത് 17
കന്യാത്വക്ഷയം വരാതെ നിർമ്മലാ
ഊനം കൂടാതെ പെറ്റു സവിസ്മയം? 18
കുപ്പിക്കു ഛേദം വരാതെയാദിത്യൻ
കുപ്പിതന്നിൽ കടക്കുമതുപോലെ 19
ഉദരത്തിനു ഛേദം വരുത്താതെ
മേദിനിയിലറങ്ങി സർവ്വപ്രഭു 20
സൂതിദുഃഖങ്ങളുമ്മായറിയാതെ
പുത്രനെ പുരോഭാഗത്തില്ക്കണ്ടുടൻ 21
ഉള്ളകത്തു കൊള്ളാതുള്ള സന്തോഷാൽ
പിള്ളതന്നെയെടുത്തുമ്മാ ഭക്തിയാൽ 22
ആദരിച്ച തൃക്കാൽ മുത്തി ബാലന്റെ
സ്നേഹസാധനം മാനസേ പൂരിച്ചു 23
ദേവമർത്ത്യനായ് വന്നു പിറന്നോരു
ദേവബാലനെയമ്മകൊണ്ടോടിനാൾ 24
ആടുകൾക്കിടയരുടെ സഞ്ചയം
ആടുകൾ മേച്ചിരുന്ന സമയത്തിൽ 25
ആ ജനം മഹാ ശോഭകണ്ടക്ഷണം
രജനിയിലിവെളിവെന്തിങ്ങനെ? 26
പകച്ചു മഹാപേടിയും പൂണ്ടിവർ
ആകാശത്തിലെ വികാരകാരണം 27
മാലാഖയുമിറങ്ങിയവരോടു
"കാലം വൈകാതെ സംഭ്രമം നീക്കുവിൻ" 28
ഭീതിക്കിപ്പോളവകാശമില്ലല്ലോ
സന്തോഷത്തിന്റെ കാലമിതായത് 29
അത്യന്തോത്സവം പൂണ്ടു കൊണ്ടാടുവാൻ
സത്യവേദവും വന്നു പിറന്നിതാ! 30
രക്ഷിതാവു നിങ്ങൾക്കു ഭവിച്ചയാൾ
ആക്ഷീഗോചരനായിടുമപ്രഭു 31

ദാവീദിന്നുടെ നഗരേ ചെല്ലുവിൻ
ഞാൻ പറഞ്ഞപോലുണ്ണിയെക്കണ്ടീടും 32
"അസറോ" നെന്ന ശീലയും ചുറ്റിച്ചു
അസമേശനെ കോഷ്ഠാനം തന്നിലേ 33
തൃണത്തിന്മേൽ കിടക്കുന്ന നാഥനെ
കാണുവിൻ നിങ്ങൾ ലോകങ്ങൾക്കീശനാം 34
ഈവണ്ണം ചൊല്ലിക്കൂടിയ തൽക്ഷണം
ദിവ്യന്മാർ വന്നുകൂടി സംഖ്യവിനാ, 35
"ഉന്നതത്തിലിരിക്കുന്ന ദേവന്നു
നിരന്തരസ്തുതി സർവ്വലോകത്തും 36
സുമനസ്സുള്ള ഭൂമി ജനത്തിനും
അമേയാനുകൂലമുണ്ടായിടുക" 37
ഇത്യാദി ബഹു സുന്ദരഭാഷയിൽ
സത്യവേദാവിന് ദൂതന്മാർ പാടിനാർ 38
അന്തോനാ വേദപാഠവും വന്ദിച്ചു
സന്തോഷിച്ചു നന്മനം ചെയ്താരവർ 39
ഇടയന്മാരും നേരം കളയാതെ
ഓടിച്ചെന്നവരുണ്ണിയെക്കണ്ടുടൻ 40
മുട്ടുംകുത്തി വന്ദിച്ചു തിരുമേനി
സാഷ്ടാംഗനമസ്കാരവും ചെയ്തുടൻ 41
"ഇടയർ ഞങ്ങളെന്നുവരികിലും
ആടുകൾ നിനക്കു ഖിലപാലക! 42
ആടുകൾ ഞങ്ങൾ രക്ഷിക്കുമെന്ന പോൽ
ഇടയൻ നീയെ ഞങ്ങളെ പാലിക്ക 43
കണ്ണിന്നിവിടെ ദുർബലനെങ്കിലും
ഉണ്ണി നീ തന്നെ സർവ്വവശനല്ലോ 44
ദീനനെന്നു തോന്നീടിലും മംഗലം
അനന്തം നിനക്കെന്നു വിശ്വാസമായ് 45
നിൻമുമ്പിലൊന്നുണർത്തിച്ചു കൊള്ളുവാൻ
സാമർത്ഥ്യം ഞങ്ങൾക്കില്ലെന്നറിഞ്ഞു നീ 46
ഉപേക്ഷിക്കാതെ കൈക്കൊണ്ടു ഞങ്ങളെ
നീ പാലിക്കേണം സർവ്വദയാനിധേ." 47
ഇതുചൊല്ലി സ്തുതിച്ചു തൃക്കാൽ മുത്തി
സന്തോഷത്തോടു പോയാരവർകളും 48

എട്ടാന്നാൾ തികഞ്ഞെന്നുവറുകിതും
ഇട്ടു നാമവു "മീശോ" വിളിച്ചിത് 49
അന്നു മുമ്പിൽ ഭൂമിയുടെ രക്ഷയ്ക്ക്
തൻ തിരുമേനി ചിന്തി തിരുരക്തം 50
ഈശോ നാമാർത്ഥം രക്ഷകനെന്നതും
നിശ്ചയിച്ചു വരുത്തി പരമാർത്ഥം 51
ഈ നാമത്തിനാലാണു മുമ്പിൽ ഭയം
മാനസേ പൂണ്ടു ദുർഗ്ഗതിവാസികൾ 52
ഇതിനാല്പര ലോകപുണ്യജനം
അത്യന്തസുഖം പ്രാപിച്ചു നിശ്ചയം 53
സർവ്വനാഥനെ ഭൂമിക്കു കാട്ടുവാൻ
പൂർവ്വദൃഷ്ടശോഭാന്വിതി നക്ഷത്രം 54
കിഴക്കിൽ നിന്നുദിച്ചു പുറപ്പെട്ടു
കീഴില്ക്കാണാത്ത താരകരശ്മിയാൽ 55
മൂന്നുലോകേശ രാജപ്രസൂതിയെ
മൂന്നു രാജാക്കൾ ബോധിച്ചാരന്നേരം 56
സർവ്വപാപപ്രജയെന്നു ബോധിച്ചു
കീഴ്‌വഴങ്ങണമെന്ന ന്യായവശാൽ 57
ഗാംഗേയം കുന്തുരുക്കവും മുരളും-
വേഗം കാഴ്ചയുംകൊണ്ടു പുറപ്പെട്ടു 58
നക്ഷത്രം വഴികാട്ടിയ ശോഭയാൽ
സുക്ഷത്തോടു നടന്ന രാജാക്കന്മാർ 59
പ്രാപിച്ചങ്ങവരോറേശലം പുരേ
അപ്പോളംബരേ നക്ഷത്രം മാഞ്ഞുപോയ് 60
പകച്ചു പ്രഭുവൃന്ദമതുനേരം
ലോകരാജനെ ചോദിച്ചന്വേഷിച്ചു 61
ഹേറോദേശതു കേട്ടതി സംഭ്രമാൽ
ഏറെ ശാസ്ത്രികളെ വരുത്തീടിനാൻ 62
ആ ജനത്തോടു ചോദിച്ചവനപ്പോൾ
രാജരാജനാമുണ്ണിസ്സുവാർത്തകൾ 63
ശാസ്ത്രോക്തം പോലെ മ്ശിഹായുടെ ജാതെ
ശാസ്ത്രസിദ്ധമറിഞ്ഞവർ ചൊല്ലുവിൻ 64
ശാസ്ത്രക്കാരതുകേട്ടു വിചാരിച്ചു
ശാസ്ത്രസാക്ഷിയിൽ കണ്ടതുണർത്തിച്ചു 65

"ഇക്ഷിതാവായ ദാവീദിൻ പുത്രനായ്
രക്ഷിപ്പാൻ മ്ശിഹാവരും നിശ്ചയം 66
ദാവീദുരാജ ജന്മനഗരിയാം
ബേദലയിൽ മിശിഹാ പിറന്നീടും" 67
ശാസ്ത്രക്കാരിനു ചൊന്നതു കേട്ടാറെ
മാത്രനേരം വിചാരിച്ചു ചൊന്നവൻ 68
"പോകൂ നിങ്ങളന്വേഷിച്ചു കുമ്പിട്ടു
പോകുമ്പോൾ വന്നിങ്ങെന്നോടു ചൊല്ലണം 69
നിന്ദിച്ചു ഹിംസിപ്പാനുറച്ചു ദുഷ്ടൻ
വന്ദിപ്പാനാശയുണ്ടെന്നു ചൊല്ലിനാൻ 70
ആയതുകേട്ടു കുശത്രി രാജാക്കൾ
ആയവിടെന്നു വേഗം നടകൊണ്ടു 71
പൂർവ്വനക്ഷത്രം പിന്നെയും കണ്ടുടൻ
ഉൾവ്യാധിയപ്പോൾ നീക്കി സന്തോഷിച്ചു 72
ബത്സ്ലഹം നഗരിയുടെ അന്തികെ
അത്താരം തൊഴുത്തിന്മീതെ നിന്നുടൻ 73
തൊഴുക്കൂട്ടിൽ പൂകീന്തു രാജാക്കന്മാർ
തൊഴുതാദരവോടവർ നിന്നുടൻ 74
രാജരാജനായുള്ളൊരു ബാലനെ
രാജാക്കൾ ഭക്ത്യാ സൂക്ഷിച്ചു നോക്കിനാർ 75
ആനനം നല്ല പ്രതാപദൃഷ്ടിയും
മേനി സൂര്യനെ തോൽപ്പിക്കും ശോഭയും 76
സർവ്വലക്ഷണമെല്ലാം തികഞ്ഞൊരു
സർവ്വപാലനാം ദേവജനുണ്ണിയെ 77
കണ്ടുകൊണ്ടാടി നിന്നാനന്ദിച്ചവർ
വീണു സാഷ്ടാംഗം ചെയ്തവർ നാഥനെ 78
കാണിക്കയവർവെച്ചു തിരുമുമ്പിൽ
സ്വർണ്ണം നല്ല കുന്തുരുക്കമെന്നതും 79
മരത്തിൻ പശയാം മുരുളെന്നിവ
പരൻമുമ്പിൽ സ്വവിശ്വാസഭക്തിക്ക് 80
രാജസമ്മതം പൊന്നും കുന്തുരുക്കം
രാജരാജനാം ദേവനിയാളെന്നും 81
മാനുഷനെന്നും മരിക്കുമെന്നതും
തനുവിൽക്ഷയഹീനവും,മൂന്നിവ 82

ഉറച്ചെന്നതിനടയാളമവർ
മുരുൾക്കാഴ്ച കൊടുത്തു ഭക്തിയോടും 83
കുന്തുരുക്കത്താൽ വിശ്വാസമെന്നതും,
പിന്നെ മുരുളാൻ സുപ്രതീക്ഷാഗുണം 84
പൊന്നിനാൽ സർവ്വനായകസ്നേഹവും
പിഹനമായിവ കാഴ്ചവെച്ചാരവർ 85
തൃക്കാലും മുത്തി യാത്രയുണർത്തിച്ചു
അകക്കാമ്പു തെളിഞ്ഞു പിരിഞ്ഞവർ 86
പോകുന്നേരം ഹേറോദേശമറിയാതെ
പോകണമെന്നു ദിവ്യനറിയിച്ചു 87
തല്ക്കാരണത്താലന്യമാർഗ്ഗമായി
സ്വലോകം പ്രതിപോയവർ സാദരം 88
നാല്പതാം ദിനം തികഞ്ഞ കാലത്ത്
സ്വപുത്രനെയോറേശലം പള്ളിയിൽ 89
ബാവാ തമ്പുരാൻ മുമ്പിൽ കന്യാമണി
സുഭക്തിയോടു കാഴ്ചയായ് നൽകിനാൾ 90
അന്നേരം വയസ്സേറിയ ശെമഓൻ
ചെന്നു ജ്ഞാനദൃശ്യാ ബഹുസാദരെ 91
പാർത്തുകൊണ്ടു താൻ ബാലകമുഖ്യത
ചിത്തസമ്മതം വന്ദിച്ചു ചൊല്ലിനാൻ; 92
ഭൂനരന്മാർക്കിരുട്ടുകൾ നീക്കുവാൻ
ഭൂനരനായി വന്ന ദയാപരാ! 93
തേലോകരിസാറായേല്പെരിമയക്കും
എല്ലാഭൂമിയ്ക്കും പ്രത്യക്ഷമാകുക! 94
തെളിവായിട്ടെൻ കണ്ണുകൾ കാൺകയാൽ
തെളിവൊക്കെയും നീയല്ലോ! ദൈവമേ! 95
വെളിവു നിന്റെ ലോകർക്കു കാട്ടുവാൻ
തെളിവോടിങ്ങു വന്ന സർവ്വപ്രഭോ 96
ഇപ്പോൾ ദാസനേ അനുകൂലത്തോടെ
പ്രേമപ്രഭോ യാത്രയാക്കിക്കൊൾക നീ 97
അമ്മയോടുടൻ ചൊല്ലി വയോധികൻ
നിന്മകനിപ്പോൾ വിരോധ ലക്ഷ്യമാം 98
പലർക്കുമിയാളാലുണ്ടാം മംഗലം
പലർക്കുമിയ്യാളാൽ വരും നാശവും 99

നിന്നുടെ ചിത്തം ദുഃഖാസിലംഘനം
സങ്കടമേറെ ഭവിക്കും നിർണ്ണയം." 100
പുണ്യദീർഘദർശനനിയാമന്നായും
"ഗുണത്തിന്നുടെ കാലമിതെന്നും 101
രക്ഷകനാഥനെഴുന്നള്ളിയെന്നതും"
സുക്ഷിച്ചു റൂഹായാലന്നേരം ചൊന്നു 102
കന്യകതാനുമുണ്ണിയേയും കൊണ്ടു
ധന്യനാം. യൗസേപ്പുമവിടുന്ന് 103
കാലം വൈകാതെപോയി നസ്സറസ്സിൽ
ബാലനെ പരിപാലിച്ചിരിക്കുമ്പോൾ 104
അക്കാലമൊരു മാലാഖ തൽക്ഷണം
"ഇക്കാലമവിടെ പാർക്കരുതെന്ന്" 105
മാർ യൗസേപ്പോടും കന്യക തന്നോടും
കാര്യകാരണമൊക്കെയും ചൊല്ലിനാൻ 106
"ബാലകവധം ഭാവിക്കുന്നു ചിലർ
കാലം വൈകാതെ പോക മെസറേനിൽ 107
വൈരികൾ വരവിന്നു സമയമായ്
വരുംമുമ്പേ നടകൊൾക വേഗത്തിൽ 108
ഒളിക്ക പരദേശത്തിൽ ബാലനെ
വെളിച്ചത്തുവരുവാൻ സമയമായ് 109
പിൻതിരിഞ്ഞിങ്ങുപോരുവാൻ കാലത്തിൽ
അന്തോനവിധി ഞാൻ വന്നറിയിക്കാം 110
എന്നതുകേട്ട യൗസേപ്പുമുമ്മായും
അന്നവിടുന്നു വാങ്ങി മെസറേനിൽ 111
ഉണ്ണിയെ പരിപാലിച്ചിരുപേരും
പുണ്യവൃത്തിയാൽ വാണു ചിരകാലം 112
ഹേറോദേശപ്പോളുണ്ണിയേക്കാണാഞ്ഞു
ഏറെക്കോപിച്ചു ശങ്കിച്ചു കശ്മലൻ 113
മറ്റൊരു രാജനിഭുവി വാഴുകിൽ
അറ്റുരാജ്യം തനിക്കെന്നു ബോധമായ് 114
ശത്രുവാരെന്നറിയായ്ക കാരണം
ചിന്തിച്ചിട്ടുമുപായത്തെ കണ്ടില്ല 115
എങ്കിലാസമയത്തിൽ പിറന്നോരെ
ഒക്കെക്കൊല്ലേണമെന്നു കല്പിച്ചവൻ 116

ഒക്കെക്കൊന്നിട്ടും ത്രിലോകനാഥനു
സങ്കടം ഭവിച്ചില്ലിവയൊട്ടുമേ 117
ഹേറോദേശതിനുത്തരം വീട്ടുവാൻ
അറ്റപ്പാംവണ്ണം പുഴുത്തുചത്തവൻ 118
വർത്തമാനമതൊക്കെയും മാലാഖ
മാർ യൗസേപ്പിനു പ്രത്യക്ഷമാക്കിനാൻ 119
മെസറേനിൽ നിന്നുമ്മായും യൗസേപ്പും
നസ്രസുനാട്ടിൽ വന്നു പാർക്കുന്നയാൾ 120
പന്തീരണ്ടു വയസ്സിൽ മിശിഹായും
അന്നോറേശലത്തുമ്മായും യൗസേപ്പും 121
ചെന്നു പള്ളിയിൽ കുമ്പിട്ടനന്തരം
അന്നാലോകരിൽ താൻ മറഞ്ഞീടിനാൻ 122
കണ്ണുനീരാലെ യൗസേപ്പുമുമ്മായും
ഉണ്ണിയെ തെരഞ്ഞെങ്ങുമേ കാണാഞ്ഞു 123
കൂട്ടം തന്നിലും, വീട്ടിലും, നാട്ടിലും,
കാട്ടിലും തെരഞ്ഞെങ്ങുമേ കണ്ടില്ല 124
മൂന്നാംനാളുമ്മാ യൗസേപ്പും പള്ളിയിൽ
ചെന്നുപുത്രനെക്കണ്ടു തെളിഞ്ഞുടൻ 125
അന്നവിടത്തിൽ ശാസ്ത്രികളോടൊത്ത്
ഉന്നതനായ ഉണ്ണിമിശിഹാ താൻ 126
ശാസ്ത്രയുക്തികൾ ചോദിച്ചും കേൾപ്പിച്ചും
ശാസ്ത്രികളൊക്കെ വിസ്മയം കൊൾകയും 127
അന്നേരം സുധസന്നിധിയുമ്മായും
ചെന്നു ഭക്തിവിനയത്തോടെ ചെന്നാൾ 128
"എന്തിതിങ്ങനെ പുത്രാ! നമ്മോടു നീ
എന്തനിഷ്ടം നമ്മിലെന്നു ചൊല്ലുക! 120
നിന്റെ താതനും ഞാനും സുതാപത്താൽ
നിന്നെയന്വേഷിച്ചേറ്റം വലഞ്ഞിത് 130
നിന്നെക്കാണാഞ്ഞു നിശ്വാസപ്പെട്ടാറെ,
നിന്നെക്കണ്ടപ്പോളാശ്വാസമായി നാം 131
എന്നുമ്മ ബഹുസന്തോഷഭക്തിയാൽ
ചൊന്നതുകേട്ടു പുത്രനരുൾചെയ്തു 132
സ്നിഗ്ദ്ധനാമെൻ ജനകന്റെ കാര്യങ്ങൾ
സാധിപ്പാൻ വിധിയെന്നറിഞ്ഞില്ലയോ 133

തന്മേയതുവെന്നയന്വേഷിക്കേണമോ?
ബുദ്ധിയ്യാനമുള്ളോർകൾ ഗ്രഹിപ്പാനായ് 134
മിശിഹായിതു ചൊന്നോരനന്തരം
സംശയം പൊക്കി കൂടെയെഴുന്നള്ളി 135
അവരെ വഴക്കത്തോടുകൂടവേ
ആവാസം ചെയ്തു നസ്സറസ്സുപുരേ 136

അഞ്ചാം പാദം സമാപ്തം

## ആറാംപാദം

യോഹന്നാന്റെ മാമ്മോദീസായും കർത്താവ് അയാളാൽ മാമ്മോദീസാ മുങ്ങിയതും ഉടൻ തന്റെമേൽ റൂഹാ ഇറങ്ങിയതും ബാവായിൽനിന്ന് അശരീരിവാക്യം കേൾക്കപ്പെട്ടതും നാല്പതു നാൾ താനൊന്നും തിന്നാതെ വനത്തിൽ പാർത്തു നോമ്പു നോറ്റതും പിശാചിനാൽ പരീക്ഷിക്കപ്പെട്ടതും യോഹന്നാൻ കർത്താവിനെ ചൂണ്ടിക്കാണിച്ചു ബോധിപ്പിച്ചതും, ഗ്ലീലായിൽ വിവാഹത്തിനു വെള്ളം വീഞ്ഞാക്കിയതും പള്ളിയിൽ വില്ക്കയും കൊൾകയും ചെയ്തവരെ ശിക്ഷിച്ചതും താൻ മാമ്മോദീസാ മുങ്ങിയതും ശമറായക്കാരത്തിയെ തിരിച്ചതും ഗ്ലീലായ്ക്കു പിന്നെയുമെഴുന്നള്ളിയതും പ്രഭുവിൻ മകനെ പൊറുപ്പിച്ചതും, കേപ്പ, അന്ത്രയോസ്, യാക്കോബ്, യോഹന്നാൻ സന്നിപാതം പൊറുപ്പിച്ചതും, കടലിലെ ഓളം അടക്കിയതും, പിശാചുക്കളെ പുറപ്പെടുത്തിയതും അനുവാദത്താൽ പിശാചുകൾ പന്നികളിൽ പൂക്ക് അവയെ കൊന്നതും, ദേഷം പൊറുത്തെന്ന് കല്പിച്ചുകൊണ്ട് സർവ്വാംഗം തളർച്ചക്കാരെ സ്വസ്ഥപ്പെടുത്തിയതും, ഒരുവന്റെ മരിച്ച മകളെ ജീവിപ്പിച്ചതും, അവിടെ പോകുംവഴിയിൽ തന്റെ കുപ്പായത്തിന്മേൽ തൊട്ടതിനാൽ ഒരു സ്ത്രീയുടെ സക്തസ്രാവം പൊറുത്തതും, മറ്റു പല പുതുമകൾ ചെയ്തതും.

ത്രിംശതി തിരുവയസ്സു ചെന്നപ്പോൾ
മിശിഹാ സ്വകതത്വമുദിപ്പാനും 1
സ്വാമി തന്റെ വരവറിയിപ്പാനും
സ്വാമിഭക്തൻ മഹാമുനിശ്രേഷ്ഠനാം 2
യോഹന്നാൻ പുരോഗാമിയെ കല്പിച്ചു
മഹാഭക്തനയ്യാൾ വന്നു ദൂതനായ് 3

